# കാത്തോലിക് സഭ

Vol. II} ൧൦൯൪ കന്നി. {NO. 7.

## സഭയെക്കുറിച്ച് സഭാപിതാക്കന്മാരുടെ ഉപദേശം (തുടർച്ച)

പിതാക്കന്മാരുടെ പഠനമനുസരിച്ച് സഭ ഒരു ദൃശ്യമായ സമുദായമാകുന്നുവെന്ന് മുമ്പ് നാം പരിശോധിച്ചുകഴിഞ്ഞു. സഭയുടെ ദൃശ്യതയോടു ഏററം സംബന്ധമുള്ള വേറൊരു സത്യം കൂടെ സഭയെക്കുറിച്ചുള്ള ഉപദേശത്തിൽ അന്തർഭവിച്ചിട്ടുണ്ട്. അതു സഭയുടെ ആത്മീയ വശമാകുന്നു. ആ നിലയിൽ സഭയെ ആത്മീയമായ അല്ലെങ്കിൽ നിത്യമായ സഭയെന്ന് പുരാതന ഗ്രന്ഥകാരന്മാരുടെ എഴുത്തുകളിൽ കാണുന്നുണ്ട്. സഭയുടെ ദൃശ്യവശത്തോടു അതിൻെറ ആത്മീയവശം കൂടെ ഒന്നിച്ചു ഗ്രഹിക്കാതിരുന്നാൽ ഗൌരവതരങ്ങളായ തെററുകളിൽ ചെന്ന് അവസാനിപ്പാൻ ഇടയുള്ളതാകുന്നു. സഭയുടെ ആത്മീയവശത്തെക്കുറിച്ചു പഠിപ്പിക്കുന്ന ഗ്രന്ഥകാരന്മാരെല്ലാം ഒരേ അഭിപ്രായ ഗതിയിൽ പെട്ടവരല്ലങ്കിലും സഭയുടെ ആത്മീയ നിലയെക്കുറിച്ചു അവരെല്ലാവരും ഒന്നുപോലെ നിഷ്കൎഷിക്കുന്നുണ്ട്. രണ്ടാം നൂററാണ്ടിൻെറ ആദ്യഭാഗത്ത് റോമായിലൊ കൊറിന്തിലൊ വച്ചു വി. ക്ലീമീസിൻെറ നാമത്തിൽ രചിക്കപ്പെട്ടിട്ടുള്ള ഒരു ഗ്രന്ഥത്തിൽ സഭയുടെ ആത്മീയവശത്തെക്കുറിച്ചു വൎണ്ണിക്കുന്നുണ്ട്. അത് വി. ക്ലീമീസിൻെറ പേരിൽ അറിയപ്പെട്ടിരിക്കുന്നു എന്നു വരികിലും അദ്ദേഹമാണ് അതെഴുതിയതെന്നു വിചാരിപ്പാൻ വേണ്ട തെളിവുകളില്ല. ഈ ഗ്രന്ഥകാരൻെറ അഭിപ്രായത്തിൽ സ്വഗ്രാഹ്യങ്ങളല്ലാത്ത പല ചിന്തകളുടങ്ങീട്ടുണ്ടെങ്കിലും അദ്ദേഹം സഭയുടെ ആത്മീയമായ നിലക്കു പ്രാബല്യതകൊടുക്കുന്നതായി

വെളിപ്പെടുന്നുണ്ട്. ഭൂമിയിലെ സഭയാകുന്ന ദൃശ്യസമുദായത്തിൽ ഒരു ക്രിസ്തീയ അംഗമായി കാണപ്പെടുന്നതുകൊണ്ടുമാത്രം അവൻ രക്ഷയ്ക്കു് ഓഹരിക്കാരനാകയില്ലെന്നും, എന്നാൽ അവൻ ദൈവഹിതത്തിനനുസ്സരണമായി ജീവിക്കേണ്ടതു് അതിനു് അത്യാവശ്യമാണെന്നുമുള്ള ഉപദേശം അദ്ദേഹം നിഷ്കൎഷിക്കുന്നു (Pseudo clement of Rome: 14) രണ്ടാം നൂററാണ്ടിൻെറ മദ്ധ്യതയോടടുത്തു എഴുതപ്പെട്ടിട്ടുള്ള ഹെർമാസിലെ ഇടയൻ എന്ന ഗ്രന്ഥത്തിലും (Shepherd of Hermas) ഈ അഭിപ്രായം പ്രബലതരമായി കാണുന്നുണ്ടു്, ആ പുസ്തകത്തിലെ ഒരു അലങ്കാര വൎണ്ണനയിൽ സഭയെ ഒരു സ്ത്രീരത്നത്തോടു ഉപമിച്ചിട്ടുണ്ടു്. അതിലൊരുഭാഗം ഇവിടെ ചേൎക്കുന്നു. "സുന്ദരനായ ഒരു യൌവനക്കാരൻെറ സമീപം ഞാൻ ഉറങ്ങിക്കൊണ്ടിരിക്കുമ്പോൾ എനിക്കു ഒരു വെളിപ്പാടുണ്ടായി. അവളിൽനിന്നു് ആ പുസ്തകം പ്രാപിച്ചിട്ടുള്ള ആ സ്ത്രീ ആരെന്നു നീ വിചാരിക്കുന്നുവെന്നു് അവൻ (യൌവനക്കാരൻ) എന്നോടു ചോദിച്ചു. സൈബിൽ ആകുന്നുവെന്നു ഞാൻ മറുപടിപറഞ്ഞു. നീ തെററിപ്പോയി, അവൾ സൈബിൽ അല്ലെന്നു അവൻ പറഞ്ഞു. അപ്പോൾ ഞാൻ അവളാരാകുന്നുവെന്നു ചോദിച്ചു. അവൾ സഭയാകുന്നുവെന്നു് അവൻ മറുപടി പറഞ്ഞു. അവൾ എന്തുകൊണ്ടു് ഇത്ര പ്രായം ചെന്നവളായിരിക്കുന്നുവെന്നു് ഞാൻ അവനോടു ചോദിച്ചു. അവൾ എല്ലാററിനുംമുമ്പു സൃഷ്ടിക്കപ്പെട്ടു എന്നും, ഈ ന്യായം കൊണ്ടാണു് അവൾ പ്രായംചെന്നവളായിരിക്കുന്നതെന്നും, അവളുടെ നിമിത്തമാണു് ലോകം സൃഷ്ടിക്കപ്പെട്ടതെന്നും അവൻ മറുപടി പറഞ്ഞു" (shepherd of Hermas, Visions II-4) മുൻ പറഞ്ഞിട്ടുള്ള റോമ്മായിലെ ക്ലീമിസിൻെറ പേരിൽ അറിയപ്പെടുന്ന ഗ്രന്ഥവും, ഹെർമാർസിലെ ഇടയൻ എന്ന ഗ്രന്ഥവും ആത്മീയസഭയെ കുറിച്ചുള്ള ബോധം ലോകസൃഷ്ടിക്കു് മുമ്പുതന്നെയുള്ളതെന്നു് സ്ഫുരിക്കുന്നുണ്ടെങ്കിലും ആയതു ക്രിസ്തുസഭ ദൈവ ആലോചനയിൽ മുമ്പുകൂട്ടി നിശ്ചയിക്കപ്പെട്ടതാണെന്നും, മാമോദിസാ മുങ്ങിയവൻ അവരുടെക്രിസ്തീയ അവകാശമനുസരിച്ചു് ജീവിക്കേണ്ട ആവശ്യമുണ്ടെന്നാ ഉള്ള വേദപുസ്തക സത്യങ്ങളെ പ്രസ്താവിക്കുന്ന ഒരു മാതൃകമാത്രമാണു്. രണ്ടാംനൂററാണ്ടിൽ നോസ്റ്റിക്കു് വകുപ്പുകാരിൽ ചി

ലർ സഭയെക്കുറിച്ചുള്ള ഈ വിധ ആത്മീയ ബോധത്തെ ഒരു വേദവിരോധമായിഅതിവർണ്ണനചെയ്തിട്ടുണ്ട്. നോസ്റ്റിക്കരിൽ സുപ്രസിദ്ധനായിത്തീൎന്ന വാലെൻറിനെസിൻെറ അഭിപ്രായപ്രകാരം സഭമേലായസഭയുടെ തുല്യഭാഗമാകുന്നുവെന്നു വി. ഈറാനിമോസ് സാക്ഷിക്കുന്നു, ക്ലീമിസിൻേറതായി അറിയപ്പെട്ടുന്നപുസ്തകത്തിലെ ഭാഷയെ അതിൻെറ വാസ്തവ അൎത്ഥത്തിൽ നിന്നു് വ്യത്യസ്ഥമായി അവർ ഉപയോഗിച്ചിട്ടുള്ളതായി വിചാരിക്കാം. എന്തെന്നാൽ വാലെൻറിനസിൻെറ വ്യവസ്ഥയിൽ സഭയെന്നുള്ളതു് ആദിമ തത്വത്തിൻം താണതര ആത്മീയശക്തികൾക്കും (aeons) വാസ്ഥമയമായ സൃഷ്ടിയുക്കും ഇടയിലുണ്ടായിട്ടുള്ളതു് എട്ടു ആത്മീശക്തികളിൽ ഒന്നായിരുന്നു (Ireneus. C. Hoer. I. 1. 2, 3; Hypolytus, Ref. omin. Hoer. VI-30) ക്ലീമീസിൻെറതായി പറയപ്പെടുന്ന ഗ്രന്ഥത്തിലും ഹെർമാസിലും കാണപ്പെടുന്നതും ചില നോസ്റ്റിക്കരാൽ വിരൂപമാക്കപ്പെട്ടിട്ടുള്ളതുമായ ആത്മീയസഭയെക്കുറിച്ചുള്ള ബോധം പിൽക്കാലത്തു അലക്സന്ത്ര്യായിലെ ക്ലീമീസിൻേറയും ഒറിഗാനോസിൻേറയും ഗ്രന്ഥങ്ങളിൽ ഒരു വ്യത്യസ്ഥമായ വിധം പ്രസ്താവിച്ചുകാണുന്നു. ഈ ക്ലീമീസും ഒറിഗാനോസും ക്രിസ്തീയ സത്യത്തെക്കുറിച്ചു പ്രസ്താവിച്ചിട്ടുള്ളതു് ആ കാലത്തെ വേദവിരോധങ്ങളുടെയും അവിശ്വാസത്തിൻെറയും പിശകിയ തത്വങ്ങളും തെററിധാരണകളും യുക്ത്യാനുസ്സരണമല്ലെന്നു കാണിക്കുന്ന മാതൃകയിലായിരുന്നു. അതുകൊണ്ടു സഭയുടെ ആത്മീയനിലയെപ്പററിയുള്ള സംഗതിയും വാലെൻറിനസിൻേറയും മററു നോസ്റ്റിക്കരുടെയും പിശകിയ തത്വങ്ങളെ മനസ്സിൽ കരുതിക്കൊണ്ടായിരിക്കണം ഈ ഗ്രന്ഥകാരന്മാർ അവരുടെ അഭിപ്രായങ്ങൾ പ്രാസ്തവിച്ചിട്ടുള്ളതു്. അലക്സാന്ത്ര്യായിലെ ക്ലീമീസും റോമയിലെ ക്ലീമീസിൻേറതായി പറയപ്പെടുന്ന ഗ്രന്ഥത്തിൽ കാണുന്നതുപോലെ "ആത്മീയസഭ" എന്ന പദാവലി ഉപയോഗിക്കുന്നുണ്ടു്. അങ്ങിനെ തന്നെ സഭയുക്കുള്ളിൽ അതിൻെറ മാംസത്തിൽ പെട്ടിട്ടുള്ള ക്രിസ്ത്യാനികളും അതിൻെറ ആത്മാവിൽ പെട്ടിട്ടുള്ള ക്രിസ്ത്യാനികളുമുണ്ടെന്നു അദ്ദേഹം പറയുന്നു. സഭയുടെ ആത്മവശത്തുള്ളവരും മാംസവശത്തുള്ളവരും തമ്മിൽ ഭേദമുണ്ടെന്നും ആത്മീയവശത്തുള്ളവർ

ആത്മീയമായ വിധത്തിൽ സഭയുടെ അംഗങ്ങളായി ജീവിക്കുന്നവരും മാംസവശത്തുള്ളവർ സഭയിൽ സ്ഥിതിചെയ്തിട്ടും പുറജാതികൾ എന്ന നിലയിൽ ജീവിക്കുന്നവരുമാകുന്നുവെന്നും പ്രസ്താവിക്കുന്നുണ്ട് (clement of Alexandria, stromaties, VII. XI-6, 8; XIV. 87. 88).

ഈ വിഷയം സംബന്ധിച്ച് ഒറിഗാനോസിന്റെ വിശ്വാസവും ക്ലീമീസിന്റേതിൽ നിന്നു വ്യത്യസ്തമല്ലെന്നുതോന്നുന്നു. എങ്കിലും ഒറിഗാനോസ് ഈ ബോധത്തെ വളരെ അധികം വികസിപ്പിച്ചിട്ടുണ്ടെന്നുള്ളതു് തീർച്ചയാണ്. ഭൂമിയിലുള്ള ദൃശ്യസഭയും സ്വർഗ്ഗത്തിലുള്ള അദൃശ്യസഭയും തമ്മിൽ അദ്ദേഹം വ്യത്യസ്തപ്പെടുത്തുന്നുണ്ട്. ഭൂമിയിലുള്ള ദൃശ്യസഭയിൽ ഇപ്പോഴുള്ളവരിൽ ചിലർ വാസ്തവമായി അതിൽ അന്തർഭവിച്ചിട്ടില്ലാത്തവരാണെന്നും, എന്നാൽ അതിൽ ഉൾപ്പെട്ടിട്ടില്ലാത്ത ചിലർ അതിന്റെ വാസ്തവമായ ജീവന്റെ ഓഹരിക്കാരായിരിക്കുമെന്നും അദ്ദേഹം പറയുന്നു. സഭയുടെ ഇരുവശങ്ങളും സംബന്ധിച്ച് അദ്ദേഹം ഇപ്രകാരം എഴുതുന്നു. "ഇരുവിധ സഭയിൽ ഒന്നു മനുഷ്യരിൽ നിന്നുള്ളതും മറേറതു മാലാകമാരുടേതുമാകുന്നു." ദൃശ്യസഭയിലെ സംസ്സർഗ്ഗത്തിൽ തന്നെ നിലനിൽക്കയും എപ്പിസ്ക്കോപ്പൽ മുടക്ക് കൽപ്പിക്കാതിരിക്കയും ചെയ്യുന്നവരിൽ ചിലർ "അവർ സത്യത്തിൽ നിന്നും, ദൈവ ഭയത്തിൽ നിന്നും, വിശ്വാസത്തിൽ നിന്നും, സ്നേഹത്തിൽ നിന്നും മാറിപ്പോയിരിക്കുന്നുവെന്നുവരികിൽ സഭയാകുന്ന പാളയത്തിൽനിന്നു പുറത്തുപോകുന്നുവെന്നും" എന്നാൽ സഭയിലെ ഭരണകാരുടെ അനീതിയായ വിധിമൂലം മുടക്കപ്പെട്ടിട്ടുള്ളവൻ അതിനുള്ളിൽ തന്നെ പിന്നെയും സ്ഥിതി ചെയ്യുന്നുവെന്നും അദ്ദേഹം പ്രസ്താവിക്കുന്നുണ്ട്. സഭയ്ക്കു വെളിക്കു രക്ഷയുണ്ടെന്നല്ല, എന്നാലൊ സഭക്കുള്ളിൽ "ക്രോധ പാത്രങ്ങളും കരുണാ പാത്രങ്ങളും" "കോതമ്പുമണിയോടു കൂടി പതിരും, നല്ല മത്സ്യങ്ങളെപ്പോലെ തന്നെ പുറത്തു കളഞ്ഞു നശിപ്പിക്കപ്പെട്ടുവാനിള്ള മത്സ്യങ്ങളു"മുണ്ടെന്നും, സഭയ്ക്കു വെളിക്കു് ദൈവ ഇഷ്ടം അറിയാതിരുന്നതുകൊണ്ടു് അതിനെ നിവൃത്തിക്കാതിരുന്നിട്ടുള്ളവരുണ്ടെന്നും അവർ "കരുണാ പാത്രങ്ങളോ ക്രോധപാത്രങ്ങളോ" അല്ലെന്നും, എന്നാലൊ അവർ ദൈവത്തിന്റെ ഒരു

വിധ പ്രത്യേകന്യായവിധിക്കായി കാക്കപ്പെട്ടിരിക്കുന്നുവെന്നുമ ത്രെ അദ്ദേഹം പറയുന്നതു് (origen De oral, 31; In Luc. Hom XXIII; In Lev, Hom IX. 8; In 8 z.Hom XIII. 2; In Libr, Jesu Nave Hom III. 5; In Jer, Hom XX. 3). ഒറിഗാനോസിൻെറ അഭിപ്രായങ്ങളിൽ ചിലതു അന്യോന്യം ചേൎച്ചയില്ലാത്തതായി കാണുന്നുണ്ടു്. അദ്ദേഹത്തിൻെറ മനസ്സിൻെറ അതിരുകവിഞ്ഞ ചിന്തകളാൽ അദ്ദേഹത്തിൻെറ എഴുത്തുകൾക്കു് കുറവുണ്ടായിട്ടുണ്ടെന്നുള്ളതു് വാസ്തവമാണു്. എങ്കിലും സഭയുടെ ദൃശ്യസമുദായം ദൈവത്താൽ മനുഷ്യനുവേണ്ടി നിശ്ചയിക്കപ്പെട്ടിട്ടുള്ള രക്ഷയുടെ നിയമമാൎഗ്ഗമാകുന്നുവെന്നു അദ്ദേഹത്തിൻെറ എഴുത്തുകൾ തെളിയിക്കുന്നുണ്ടു്. ഒറിഗാനോസിൻെറ സഭയെക്കുറിച്ചുള്ള ഉപദേശം നല്ലതുപോലെ ഗ്രഹിക്കണമെന്നിരുന്നാൽ അദ്ദേഹത്തിൻെറ ശേഷം വേദശാസ്ത്രങ്ങളോടൊന്നിച്ചു് അതു പഠിക്കേണ്ടതാണു്. എന്നാൽ ഈ ലേഖനത്തിൽ പ്രസ്താവിച്ചിട്ടുള്ളതു് പ്രസ്തുത വിഷയത്തെ സംബന്ധിച്ചുള്ള അദ്ദേഹത്തിൻെറ ഒരു സംക്ഷിപ്തപഠനം മാത്രമാണു്.

വീണ്ടും സഭയുടെ ദൃശ്യവശത്തെയും ആത്മീയവശത്തേയും ഒന്നുപോലെ നിഷ്കൎഷിച്ചിട്ടുള്ള പിതാക്കന്മാരുടെ കൂട്ടത്തിൽ ആഫ്രിക്കയിൽ ഹിപ്പോയിലെ ബിഷോപ്പായിരുന്ന വി. ആഗസ്റ്റിനോസിൻെറ അഭിപ്രായങ്ങളാണു് പ്രത്യേകം പരിശോധിപ്പാനുള്ളതു്. സഭയുടെ ദൃശ്യനിലയെ സംബന്ധിച്ചു് ഇദ്ദേഹവും ഒറിഗാനോസും തമ്മിൽ വളരെ യോജിപ്പുണ്ടു്. സഭ ഒരു ദൃശ്യസമുദായമാകുന്നുവെന്നു് വി. ആഗസ്തീനോസിനെപ്പോലെ അത്ര ശക്തിയായി നിഷ്കൎഷിച്ചിട്ടുള്ള വേറൊരു ക്രിസ്തീയ ഉപദേഷ്ടാവുണ്ടെന്നു തോന്നുന്നില്ല. എന്നാൽ ദൃശ്യസഭയുടെ നിലയും അവകാശങ്ങളും സംബന്ധിച്ചു വ്യവഹരിക്കുന്ന പ്രമേയങ്ങളിൽ തന്നെ ആത്മജീവൻെറ വേറൊരു വശവും കൂടി അദ്ദേഹം കാണിക്കുന്നുണ്ടു്. ദൃശ്യസഭ രക്ഷയുടെ ആസ്ഥാനമാകുന്നുവെന്നു അദ്ദേഹം ബലമായി വാദിക്കുന്നിടത്തുതന്നെ "ദൈവത്തിൻെറ അവൎണ്ണനീയമായ മുന്നറിവിൽ അതിനു വെളിക്കുള്ളവരായിതോന്നുന്ന അനേകരും, അതിനകത്തുള്ളവരും, അകമേയുള്ളവരായി തോന്നു

ന്ന ഫലത്തം അതിന്റെ വെളിക്കുള്ള വരമാകുന്നു'' വെന്ന അദ്ദേഹം പറയുന്നു. വി. ഓഗസ്തീനോസ് പറയുന്ന പല വാചകങ്ങളുടെ അത്ഥങ്ങൾ ഗ്രഹിക്കുന്നതിനും അദ്ദേഹത്തിന്റെ വേറെയുള്ള ഉപദേശങ്ങളോടു ചേത്തു ശോധന ചെയ്യേണ്ടതു് അത്യാവശ്യമാണ്. അങ്ങനെ ചെയ്യാതെ ചിലതരം വാചകങ്ങളെമാത്രം എടുക്കുമ്പോൾ നിത്യരക്ഷ ദൃശ്യസഭയിൽ അംഗമായിരിക്കുന്നതിൽ മാത്രം ആശ്രയിച്ചിരിക്കുന്നുവെന്നും അതിന്റെ ആവശ്യഫലമാണെന്നും അത്ഥമാകുന്നതാണ്. നേരെമറിച്ചു അദ്ദേഹത്തിന്റെ വേറെ ചില വാചകങ്ങളെമാത്രം പരിശോധിക്കുമ്പോൾ ദൃശ്യസഭയിലുള്ള ബാഹ്യസംസഗ്ഗരക്ഷക്കു് അപ്രധാനമായിട്ടുള്ള ഒന്നാണെന്നു അത്ഥമാകുന്നതാണ്. വ്യത്യസ്തങ്ങളായി തോന്നുന്ന ഈ രണ്ടുതരം വാക്യങ്ങളേയും അദ്ദേഹത്തിന്റെ വേറെയുള്ള ഉപദേശങ്ങളോടു് ഒരുമിച്ചുചേത്തു പഠിക്കുമ്പോൾ സഭയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വാസ്തവമായ ഉപദേശം എന്താണെന്നു വെളിപ്പെടുന്നതാണ്. അതായതു ദൃശ്യസഭയുടെ ബാഹ്യസമുദായം ദൈവത്താൽ നിശ്ചയിക്കപ്പെട്ടിട്ടുള്ള രക്ഷാമാർഗ്ഗമാകുന്നു. എന്നാൽ ഭൂമിയിലുള്ള ദൃശ്യസഭയ്ക്കുള്ളിൽ ആഭ്യന്തരമായ ഒരു വശമുണ്ടു്. ആ വശത്തുള്ളവർ ദൈവത്തെ ഹൃദയപൂവ്വമായി സേവിക്കയും, അവസ്സാനത്തോളവും അങ്ങിനെ നിലനിൽക്കയും ചെയ്യുന്നവരുടെ സംഘമാകുന്നു. എന്നാൽ വേറെ ചിലർ കുറേക്കാലത്തേക്കു ദൃശ്യസഭയ്ക്കു വെളിക്കിരുന്നാലും ആത്മാവിൽ അതിന്റെ ഉള്ളിൽതന്നെ സ്ഥിതിചെയ്കയും ക്രമേണ അതിന്റെ കൂട്ടത്തിൽ ചേരുകയും അങ്ങിനെ അതിന്റെ കൃപാ മാർഗ്ഗങ്ങളിൽ കൂടി രക്ഷപ്രാപിക്കയും ചെയ്യുന്നു. ഇതാണ് അദ്ദേഹത്തിന്റെ ഉപദേശസംക്ഷിപ്തം. വി; ഒഗസ്തീനോസിന്റെ സഭയെക്കുറിച്ചുള്ള ബോധം വേണ്ടപോലെ മനസ്സിലാക്കുന്നതിന് മുൻനിശ്ചയത്തെ കുറിച്ചും കൂദാശകളുടെകൃപയെകുറിച്ചുമുള്ള അദ്ദേഹത്തിന്റെ ഉപദേശങ്ങളും വശുദ്ധിക്കുവേണ്ടിയുള്ള അദ്ദേഹത്തിന്റെ അത്യന്ത ആകാംക്ഷകളും പ്രസ്താവിക്കുന്ന ഭാഗങ്ങൾ ഒരുമിച്ചു പരിശോധിക്കേണ്ടതാണ്. അദ്ദേഹത്തിന്റെ അവസ്സാനമായുള്ള വേദശാസ്ത്രത്തിൽ മുൻനിശ്ചയത്തെയും സഭയേയും കുറിച്ചുള്ള ഉപദേശങ്ങൾ തമ്മിൽ യോജിക്കാതെ കാണുന്നുണ്ടു്. അവ രണ്ടും

തമ്മിൽ ചേൎത്തു പൂൎണ്ണമായി പൂരിപ്പിക്കപ്പെടാതെ കിടക്കയാ ണെന്നു തോന്നുന്നു (St Augustine De Bapt, C, Don, V-38; C Litt petil II. 247: Deciv, Dei I. 35). ആദിമകാലങ്ങ ളിലുള്ള ക്രിസ്തീയ എഴുത്തുകാരിൽ ചിലർ ക്രിസ്തുവിൻെറ രണ്ടാമ ത്തെ വരവിനും അവസാനന്യായവിധിക്കും ഇടയിൽ ഭൂമിയിൽ താൻതൻെറ പരിശുദ്ധന്മാരോടൊരുമിച്ചു ദൃശ്യമായും വസ്തുമയ മായുമുള്ള വിധം ഭരണം നടത്തുമെന്നുള്ള ബോധം പ്രസ്താവി ക്കുന്നുണ്ടു്. റോമ്മയിലെ വി. ക്ലീമീസിൻെറയൊ, വി. ഇഗ്നാ ത്ത്യോസിൻെറയോ, വി. പോലിക്കാൎപ്പാസിൻെറയോ എഴുത്തു കളിൽ ഈ ബോധം കാണുന്നില്ല. എന്നാൽ ആദിമ എഴുത്തുകാ രിൽ പ്രത്യേകം പാപ്പിയാസിൻെറയും ഈറാനിമോസിൻെറയും എഴുത്തുകളിലാണു് ഇതു സ്പഷ്ടമായി കാണുന്നതു്. ഈ ബോധം വ്യാപരിച്ചുകൊണ്ടിരുന്നപ്പോൾ അതു ദൃശ്യസഭയും ദൈവരാജ്യവും ഒന്നാണെന്നുള്ള ചിന്തയ്ക്കു് അതൊരു തടസ്സ മായിരുന്നു. എന്നാൽ വി. ഓഗസ്തീനോസിൻെറ കൃതികളിൽ ഇവ രണ്ടും ഒന്നാണെന്നുള്ള ബോധം അന്തൎഭവിച്ചിട്ടുണ്ടു്. ഈ വിഷയത്തെ കുറിച്ചുള്ള ക്രിസ്തീയ ചിന്തയുടെ ആകവേയു ള്ള ഗതിയും ക്രിസ്തുവിൻെറ ദൃശ്യഭരണോപദേശത്തിൻെറ കീഴ്ഗതിയും മൂലം ഈ തടസ്സം നീങ്ങി, സഭ ദൈവരാജ്യമാ കുന്നുവെന്നുള്ള ബോധം ശക്തിയായി വളൎന്നു വൎദ്ധിച്ചുവരിക യും ചെയ്തു. ഇപ്രകാരം വി. ഓഗസ്തിനോസും ക്രിസ്തുവിൻെറ ദൃ ശ്യമായ ഭരണത്തെക്കുറിച്ചുള്ള ഉപദേശങ്ങളെവിട്ടു സഭ ദൈ വരാജ്യം തന്നെ എന്നു നിശ്ചയമായി ഗണിച്ചിട്ടുള്ളതു സ്വാഭാ വികമാണ്. എന്നാൽ ഇവ രണ്ടും ഒന്നാണെന്നുള്ള ഉപദേ ശം വി. ഓഗസ്തീനോസിൻെറ ദൃശ്യസഭയെക്കുറിച്ചുള്ള ഉപദേ ശത്തോടു ചേൎത്തു നോക്കേണ്ടതും ആവശ്യമാകുന്നു, ഭാവിയി ലുള്ള ജീവിതത്തിൽ ദൈവരാജ്യം പൂൎണ്ണമായിരിക്കും. എ ന്നാൽ ഈ താൽക്കാലിക ജീവിതത്തിൽ രാജ്യവും സഭയും അപൂൎണ്ണമാകുന്നു. അതിനാൽ അവ ഒന്നാകുന്നുവെന്ന ബോ ധത്തിനും ചില അതിരുകളുണ്ടു്. സഭ ഇപ്പോഴും ക്രിസ്തുരാജ്യ വും ദൈവരാജ്യവും ആകുന്നു, അങ്ങിനെ തന്നെ ഇപ്പോഴും ത ൻെറ പരിശുദ്ധന്മാർ തന്നോടൊരുമിച്ചു് ഭരിക്കുന്നു. ആയതു ഇനിയും ഉണ്ടാകുവാനിരിക്കുന്ന ഭരണത്തിൽ നിന്നു് അല്പം അ

പൂർണ്ണവും വ്യത്യസ്ഥവുമായിട്ടുള്ള നിലയിലാണെന്നു മാത്രമെയുള്ളു. അതുകൂടാതെ സഭയിൽ കോതമ്പോടു കൂടെ കളകളും വളർന്നു വരുന്നുവെങ്കിലും കളകൾ ക്രിസ്തുവിനോടുകൂടി ഭരിക്കയില്ല. എന്നാൽ "ക്രിസ്തുവിനോടുകൂടി നിങ്ങൾ ഉയിർത്തെഴുന്നേററിരിക്കുന്നുവെങ്കിൽ ദൈവത്തിന്റെ വലത്തുഭാഗത്തു ക്രിസ്തു ഇരിക്കുന്ന സ്ഥലത്തു മേലായുള്ള സംഗതികളിൽ നിങ്ങളുടെ മനസ്സിരിക്കണം. ഭൂമിയിലുള്ള സംഗതികളല്ല, മേലായുള്ള സംഗതികൾ അന്വേഷിപ്പിൻ," എന്നു് അപ്പോസ്ഥലൻ പറയുന്നപ്രകാരം ജീവിക്കുന്നവർ തന്നോടുകൂടി ഒരുമിച്ചു് ഭരിക്കുന്നവരാകുന്നു. അങ്ങനെയുള്ളവരെ ഉദ്ദേശിച്ചാണു്, അവരുടെ ജീവിതവഴി അല്ലെങ്കിൽ സംസ്സർഗ്ഗം സ്വർഗ്ഗത്തിലാകുന്നുവെന്നു് പറയപ്പെട്ടിരിക്കുന്നതു്. വിശുദ്ധന്മാരായി നിദ്ര പ്രാപിച്ചവരുടെ ആത്മാക്കളും ഇപ്പോഴും ക്രിസ്തുവിന്റെ രാജ്യമാകുന്ന സഭയിൽ നിന്നു വേർപിരിഞ്ഞവരല്ല. ക്രിസ്തുവിന്റെ നാമത്തിനും തന്റെ എത്രയും മഹിമയേറിയ പട്ടണത്തിനും നേരെ എതിരായി നിൽക്കുന്ന ശത്രുക്കൾമാത്രമല്ല എന്നാലൊ ലോകാവസാനത്തിൽ സഭയാകുന്ന രാജ്യത്തിൽ നിന്നു കൂട്ടി ചേർക്കപ്പെടുന്ന കളകളും മൃഗത്തിനുള്ളവരാകുന്നു. ഇപ്പോൾ സഭ സ്വർഗ്ഗരാജ്യം എന്നു വിളിക്കപ്പെടുന്നു. എങ്കിലും അതു് അങ്ങനെ വിളിക്കപ്പെടുന്നതു് ഭാവിയിലുള്ള ജീവനുവേണ്ടി കൂട്ടിചേർക്കപ്പെടുന്നതുകൊണ്ടാകുന്നു. അതുകൊണ്ടു് സഭയ്ക്കു് താൽക്കാലികവും ഭാവിയിലുള്ളതുമായ ജീവനെക്കുറിച്ചുള്ള വാഗ്ദാനമുണ്ടെങ്കിലും അതിന്റെ എല്ലാ നല്ല പ്രവൃത്തികളും കാണപ്പെടുന്ന സംഗതികളെ ഉദ്ദേശിച്ചല്ല. കാണപ്പെടാത്ത സംഗതികളെ ഉദ്ദേശിച്ചാകുന്നു. "എന്തെന്നാൽ കാണപ്പെടുന്ന സംഗതികൾ താൽക്കാലികമാകുന്നു. എന്നാൽ കാണപ്പെടാത്ത സംഗതികൾ നിത്യമായിട്ടുള്ളതാകുന്നു." ഇതാകുന്നു വി. ഓഗസ്തീനോസിന്റെ സഭയെക്കുറിച്ചും ദൈവരാജ്യത്തെക്കുറിച്ചുമുള്ള പഠനം (St. Augustine, Deciv. Dei. XX. 9; De Sanc-Virgin 24).

ക്രിസ്തീയ സഭാ പിതാക്കന്മാരുടെ ശേഷമുള്ള കാലങ്ങളിലും അതിന്റെ പിന്നീടും കിഴക്കും പടിഞ്ഞാറുമുള്ള ഉപദേശം സഭ ഒരു ദൃശ്യസമുദായമെന്നായിരുന്നു. എന്നാൽ പ്രത്യേക പാശ്ചാത്യക്രിസ്തീയലോകത്തിൽ സഭയുടെ മററുള്ള

ലക്ഷണങ്ങൾ വേണ്ടപ്രകാരം വിലവയ്ക്കാതെ അതിൻെറ ഉ ശ്യവശം പ്രബലത പ്രാപിച്ചിരിക്കുന്നതായി കാണുന്നു. എ ങ്കിലും വേദശാസ്ത്രജ്ഞന്മാർ ഈ സംഗതി വകവയ്ക്കാതെ സഭ മനുഷ്യാവതാരശേഷമെന്നപോലെ തന്നെ അതിനു മുമ്പു സ്ഥിതിചെയ്തിരുന്നതാണെന്നും അതിൽ ജീവിച്ചിരിക്കുന്നവർ എന്നപോലെ മരിച്ചുപോയവരും ഉൾപ്പെട്ടിരിക്കുന്നുവെന്നും പ്രസ്താവിച്ചുകൊണ്ടിരുന്നു. മോശെക പ്രമാണത്തിനു മുമ്പുള്ള വരും, ആ പ്രമാണത്തിൻ കീഴുള്ളവരും, സുവിശേഷ പ്രമാണ ത്തിലുള്ളവരും കർത്താവിൻെറ ശരീരമാകുന്ന നിർമ്മാണത്തിൽ പെട്ടവരാകുന്നുയെന്നും അവർ സഭയുടെ അംഗങ്ങളാകുന്നു വെന്നും അവരിൽ ചിലർ പ്രസ്താവിച്ചിട്ടുണ്ട്. മദ്ധ്യശതക ങ്ങളിലും സെൻറ തൊമ്മാസ് അക്വിനാസ് മുതലായ പാ ശ്ചാത്യശാസ്ത്രജ്ഞന്മാർ പഴയനിയമത്തിലെ വിശുദ്ധന്മാരും നാം ഉൾപ്പെട്ടിരിക്കുന്ന സഭയാകുന്ന ശരീരത്തിലുള്ളവരാകുന്നു എന്നുവ്യക്തമായി പ്രസ്താവിക്കുന്നു. അങ്ങിനെ തന്നെ ദൈവ ശക്തി ദൃശ്യമായ ക്രിയാംശങ്ങളാൽ ബന്ധിക്കപ്പെട്ടിട്ടില്ലെന്നുള്ള വാസ്തവവും വേദശാസ്ത്രജ്ഞന്മാർ അശേഷം മറന്നുകളഞ്ഞി ട്ടില്ല. മാമോദീസായെക്കുറിച്ചു കേൾക്കയും അതു കൈക്കൊള്ളു ന്നതിന് ആഗ്രഹിക്കയും അവൻെറ പേരിൽ കുററമില്ലാതെ അതു് സ്വീകരിക്കുന്നതിനു ഇടയാകാതിരിക്കയോ അല്ലെങ്കിൽ മാമോദീസായെക്കുറിച്ചു കേൾക്കാതിരിക്കയും അതിൻവേണ്ടി അൎത്ഥവത്തായ ഒരാഗ്രഹം ഉണ്ടായിരിക്കയും അങ്ങിനെ ഈ രണ്ടു സംഗതിയിലും ദൃശ്യസഭയുടെ അതൃത്തിക്കുവെളിയ്ക്കു് സ്ഥിതിചെയ്കയും ചെയ്യുന്നവർ "മനുഷ്യനെ ദൈവം അകമെ ശുദ്ധീകരിക്കുന്ന സ്നേഹത്താൽ വ്യാപരിക്കുന്ന വിശ്വാസത്തിൽ നിന്നു് പുറപ്പെടുന്ന ആഗ്രഹം നിമിത്തം യഥാൎത്ഥമായ മാ മോദിസായില്ലെങ്കിലും രക്ഷ പ്രാപിക്കുമെന്നും" "ദൈവത്തി ൻെറ അടുക്കൽ ആഗ്രഹം പ്രവൃത്തിയായി കണക്കിടപ്പെടുന്നു" എന്നും പറയുന്നുണ്ടു്. (St Thomas acquinas. S. T. III, LXVIII. 2).

# വി. സഭയുടെ കാനോനാകൾ (തുടച്ച്)

### കാനോൻ നിയമ കീഴ് വഴക്കം.

---

കാനോൻനിയമം മനുഷ്യമനസ്സാക്ഷിയെ ബന്ധിക്കുന്ന ഒരു നിയമമാണ്. അതു കാനോൻ ശാസ്ത്രജ്ഞന്മാരെല്ലാവരും ഒന്നുപോലെ നിർബന്ധിക്കുന്ന ഒരു സംഗതിയാണ്. കാനോൻ നിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നില്ലെന്നു സിദ്ധാന്തിക്കുന്നവർ, അവരുടെ വാദം സ്ഥാപിക്കുന്നതിനു, മനുഷ്യനാൽ ഉണ്ടാക്കപ്പെടുന്ന ഏതുതരനിയമവും മനസ്സാക്ഷിയെ ബന്ധിക്കുന്നതല്ലെന്നുള്ള സ്ഥാനം സ്വീകരിക്കേണ്ടതായിവരുന്നു. എന്നാൽ വി. പൌലോസിൻെറ ബോധപ്രകാരം സാക്ഷാൽ മാനുഷികനിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നതാകുന്നുയെന്നു കാണുന്നു. "അതുകൊണ്ടു കോപം നിമിത്തം മാത്രമല്ലാ മനസ്സാക്ഷിയുടെ നിമിത്തവും കൂടെ കീഴ്പെടേണ്ടതു ആവശ്യമാകുന്നുയെന്ന്" (റോമ്മാ ൧൩;൫) അദ്ദേഹം പഠിപ്പിക്കുന്നു. ഇതിൻെറ താല്പര്യം ശ്രേഷ്ഠാധികാരങ്ങളുടെ നിയമത്തിനു കീഴ്പ്പെടേണ്ടതു ശിക്ഷകിട്ടുമെന്നു വിചാരിച്ചല്ല, എന്നാലൊ മനസ്സാക്ഷിയുടെ ബോധമനുസരിച്ചും വേണ്ടതാണെന്നത്രെ. പ്രോട്ടസ്റ്റൻറ് നേതാക്കളായ കാൽവിൻ മുതലായവർ, മന സ്സാക്ഷി എന്നുള്ളതു ദൈവത്തിനും മനുഷ്യനും ഇടയിൽ വ്യാപരിക്കുന്ന ഒന്നാണെന്നും അതുകൊണ്ടു് അതു മനുഷ്യ നിയമിതമായ ചട്ടത്താൽ ബന്ധിക്കപ്പെടുന്നതല്ലെന്നും സിദ്ധാന്തിക്കുന്നുണ്ടു്.

എന്നാൽ വി; പൌലോസിൻെറ ശ്രേഷ്ഠാധികാരങ്ങളെയും അതിൻെറ നിയമങ്ങളെയും കുറിച്ചുള്ള ബോധം അങ്ങിനെയല്ലന്നു വെളിവാണ്. ഒരു രാജ്യ വ്യവസ്ഥ അടിസ്ഥാനപ്പെട്ടിരിക്കുന്നതു ഉപയോഗകരങ്ങളായ ചില ന്യായങ്ങളിൽ മാത്രമാണെന്നു വിചാരിക്കുന്നവരുണ്ടു്. വി. പൌലോസിനു അതിനേക്കാൾ എത്രയും ഉന്നതമായ ഒരു ബോധമായിരുന്നു ഉണ്ടായിരുന്നതു്, അതു അടിസ്ഥാനപ്പെട്ടിരിക്കുന്നതു ഒരു ദിവ്യപ്രമാണത്തിന്മേലാകുന്നുവെന്നും അതു മുഖ്യമായി ഒരു സാന്മാ

ൎഗ്ഗികസ്ഥാപനയാണെന്നുമത്രെ അദ്ദേഹം പഠിപ്പിക്കുന്നതു്. രാജ്യവ്യവസ്ഥാപിതം ശിക്ഷിക്കുന്നതിനുള്ള ഒരു സ്ഥാപനം മാത്രമായിരുന്നുവെങ്കിൽ അതിനെ ഭയപ്പെട്ടാൽ മാത്രം മതിയായിരുന്നു. എന്നാൽ അതു പ്രീതിനേടുന്നതിനുള്ള ഒരു സ്ഥാപനമാകകൊണ്ടു, മനസ്സാക്ഷിയുടെ ഒരു പ്രമാണത്തിൽനിന്നു അതിനു അനുസ്സരിക്കേണ്ടതു ആവശ്യമാണെന്നത്രെ അദ്ദേഹത്തിന്റെ ഉപദേശം.

വാസ്തവമായ മാനുഷിക നിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നു എന്നു പറയുന്നതും മനുഷ്യ അധികാരത്തിനു അങ്ങിനെ ചെയ്വാൻ കഴിവുണ്ടെന്നു പറയുന്നതും, തമ്മിൽ വ്യത്യാസമുണ്ടു്. എന്തെന്നാൽ സാക്ഷാൽ നിയമം നീതിയും ഉത്തമവും ആയുള്ളതു ആജ്ഞാപിക്കുന്നു. അപ്പോഴം മാത്രമെ അതു മനസ്സാക്ഷിയെ ബന്ധിക്കയുള്ളു. ആ നിയമം സ്വാഭാവികനിയമത്തിനൊ ദൈവിക നിയമത്തിനൊ എതിരായി വരികയില്ല. എന്തെന്നാൽ അനീതിയായുള്ള നിയമം സാക്ഷാൽ നിയമമല്ല. (St· Augustine Deolib, Arb. I. 5) വാസ്തവനിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നതിനു അടിസ്ഥാനമായകാരണമുണ്ടു്. അതു ദൈവംതന്നെയാകുന്നു, മാനുഷികനിയമകൎത്താവു, അവൻ സിവിൽ നിയമദാതാവായാലും സഭാനിയമദാതാവായാലും ദൈവത്തിന്റെ ആയുധമായി പ്രവൎത്തിക്കമാത്രമാണു്. അതുകൊണ്ടാണു് മനുഷ്യനാൽ ഉണ്ടാക്കപ്പെട്ടന്ന നിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നതു്. ആകയാൽ സാക്ഷാൽ മാനുഷികനിയമത്തിന്റെ മൂലകാരണം ദൈവം തന്നെയാണു്. എന്നാൽ അനീതിയായ നിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നില്ല. എന്തെന്നാൽ ദൈവം അനീതിയായുള്ള ഒന്നിന്റെയും മൂലകാരണമായിരിപ്പാൻ നിവൃത്തിയില്ല. "അധികാരത്തോടു എതിൎക്കുന്നവൻ ദൈവവ്യവസ്ഥയോടു എതിൎക്കുന്നു എന്നു വി. പൌലോസ് പിന്നെയും ഓൎപ്പിക്കുന്നു (റോമ്മാ ൧൩:൨). ആ വ്യവസ്ഥ എന്താകുന്നു? അതു ദൈവം അനുമതിനൽകിട്ടുള്ള വ്യവസ്ഥ ആകുന്നു. അതുകൊണ്ടു ദൈവ അനുമതി സമ്പാദിച്ചിട്ടുള്ള മനുഷ്യനിയമകൎത്താവിനാൽ നിശ്ചയിക്കപ്പെട്ടന്ന സാക്ഷാൽ നിയമത്തോടു് എതിൎക്കുന്നവൻ ദൈവത്തോടു് എതിൎക്കയാകുന്നു എന്നത്രെ വി. പൌലോസ് പഠിപ്പിക്കുന്നതു്. അങ്ങി

നെ മാനുഷിക നിയമകൎത്താവിൽ ദൈവത്തിൽനിന്നു പുറപ്പെടുന്ന അധികാരം സംക്ഷേപിച്ചിരിക്കുന്നു. അതിനാൽ മനുഷ്യനാൽ ഏൎപ്പെടുത്തപ്പെടുന്ന നിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നതു ദൈവത്തിന്റെ ആയുധത്താൽ അല്ലെങ്കിൽ തന്റെ സ്ഥാനാപതിയാൽ ഏൎപ്പെടുത്തപ്പെടുന്ന നിയമം എന്ന നിലയിലാണു്. അപ്രകാരം മനസ്സാക്ഷിയെ ബന്ധിക്കുന്നതു് ദൈവംതന്നെയാകുന്നുവെന്നു സ്പഷ്ടം.

നിയമം സംബന്ധിച്ച ഒരു വ്യത്യാസം ധരിക്കേണ്ടതുണ്ടു്. അതു പീനൽ നിയമത്തിന്റെയും സന്മാൎഗ്ഗനിയമത്തിന്റെയും സമ്മിശ്രനിയമത്തിന്റെയും വ്യത്യാസമത്രെ. സന്മാൎഗ്ഗികനിയമമാണു് സാക്ഷാൽ നിയമമെന്ന പേരിനു അൎഹതയുള്ളതു്. അതു ഇന്ന സംഗതി ചെയ്യണമെന്നും ഇന്നതു ചെയ്യരുതെന്നും ആജ്ഞാപിക്കുന്നതാകുന്നു. അതിന്റെ ലംഘനത്തിനുള്ള ശിക്ഷ അതിൽ നിശ്ചയിച്ചിരിക്കേണ്ട ആവശ്യമില്ല. പീനൽ നിയമം ചെയ്യണമെന്നും ചെയ്യരുതെന്നുമുള്ള ആജ്ഞ കൊടുക്കാതെ ഇന്ന പ്രവൃത്തിക്കു ഇന്ന ശിക്ഷ എന്നു കല്പിക്കുന്നു. സമ്മിശ്രനിയമം ഇവ രണ്ടും കൂടിച്ചേൎന്നതാണു്. അതിൽ ഒരു ഭാഗം ആജ്ഞാപിക്കുന്നതും മറേറഭാഗം കുററം നിൎണ്ണയിക്കുന്നതുമാകുന്നു. സന്മാൎഗ്ഗികനിയമം പൂൎണ്ണ അളവിൽ മനസ്സാക്ഷിയെ ബന്ധിക്കുന്നു. പീനൽ നിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നില്ല. അതായതു അതു ഇന്നതു ചെയ്യണമെന്നോ അല്ലെങ്കിൽ ചെയ്യരുതെന്നോ ഉള്ള നിലയിൽ മനസ്സാക്ഷിയെ ബന്ധിക്കുന്നില്ല. സമ്മിശ്രനിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നില്ലെന്നു പറയുന്നവരുണ്ടെങ്കിലും അതു മനസ്സാക്ഷിയെ ബന്ധിക്കുന്നു എന്നാണു് ഭൂരിപക്ഷാഭിപ്രായം. എന്നാൽ സഭാസംബന്ധമായ നിയമ ശാസ്ത്രത്തിൽ സാക്ഷാൽ പീനൽ നിയമം ചുരുക്കമാണു്. അതിനാൽ കാനോൻ നിയമത്തിനു മുഴുവനും പൂൎണ്ണമായി കീഴ്പ്പെടേണ്ടതു ധൎമ്മമാണു്. അതായതു കാനോൻനിയമം മനസ്സാക്ഷിയെ ബന്ധിക്കുന്നു.

ഇതുവരെ നാം വ്യവഹരിച്ചതു ദൈവം പൊതുവെ അനുവദിച്ചിട്ടുള്ള വ്യവസ്ഥയിൽ തന്റെ ആയുധമെന്ന നില

യിൽ മൻഷ്യനാൽ ഏർപ്പെടുത്തപ്പെട്ട നിയമത്തിന്റെ ഒരു ഭാഗമെന്ന ന്യായേന കാനോൻ നിയമത്തിന്നു കീഴ്പ്പെടേണ്ടതു ചുമതലയെന്നായിരുന്നു. എന്നാൽ കാനോൻ നിയമത്തെക്കുറിച്ചു കൂട്ടത്തിലായി ചില സംഗതികൾ ധരിച്ചിരിക്കേണ്ടതുണ്ടു്. "നിങ്ങളെ നിരസിക്കുന്നവൻ എന്നെ നിരസിക്കുന്നു; എന്നെ നിരസിക്കുന്നവൻ എന്നെ അയച്ചവനെ നിരസിക്കുന്നു" എന്നുള്ള കർത്തുകല്പനയിൽ കാനോൻ നിയമത്തിന്നു അനുസരിക്കേണമെന്നുള്ള ആജ്ഞ അന്തർഭവിച്ചിട്ടുണ്ടു്. വി. കുപ്രിയാനോസു ഈ വാക്യത്തിൽ സഭയുടെ നിയമ നിർമ്മാണത്തിന്റെ അധികാരം ഉൾപ്പെട്ടിട്ടുണ്ടെന്നു ഗ്രഹിച്ചതായി മുൻപു പറഞ്ഞിട്ടുണ്ടല്ലൊ. അപ്പോസ്ഥലനിയമത്തോടു എതിർക്കുന്നതു ക്രിസ്തുവിനോടു എതിർക്കുന്നതായി ഗണിക്കപ്പെടുമെന്നത്രെ ഇവിടെ നിന്നു വെളിവാകുന്നതു്. ക്രിസ്തുവിനെക്കുറിച്ചു താനും ഒരു മൻഷ്യനായിരുന്നുയെന്നു ആ നിലയിൽ മാത്രം സംസാരിച്ചതാകുന്നുയെന്നും തന്നെ ദുഷിച്ചു നിരസിക്കുന്നവർ ഉണ്ടാകുമെന്നും അങ്ങിനെതന്നെ നിഷേധിക്കുന്നവർ ദൈവത്തെയാണു് നിഷേധിക്കുന്നതെന്നുമത്രെ പിന്നീടു പറയുന്നതിന്റെ താല്പര്യം. കാനോൻ നിയമം മനസ്സാക്ഷിയെ ബന്ധിക്കുമെന്നുള്ളതിന്നു ഇതിൽ കൂട്ടത്തിലായി ദിവ്യപ്രസ്താവനാതെളിവു ആവശ്യമില്ല. യെരുശ്ലേം സുന്നഹദോസിന്റെ വിധിപ്രസ്താവനയും ഈ സംഗതിക്കു ഒരു നല്ലതെളിവാണു്. അതിൽ വർജ്ജിക്കേണ്ട സംഗതികളുടെ കൂട്ടത്തിൽ ശ്വാസംമുട്ടിച്ചു കൊന്നിട്ടുള്ള മൃഗങ്ങളുടെ മാംസം ഭക്ഷിക്കരുതെന്നും ആജ്ഞാപിച്ചിട്ടുണ്ടു്. അതിനുമുൻപു കാണുന്ന കല്പനകൾ സ്വാഭാവിക നിയമത്തിൽ പെട്ടതായിവിചാരിക്കാം. എന്നാൽ ഇതും മററുള്ള കല്പനകൾപോലെ ഒരു ഭേദവും കൂടാതെ അനുവർത്തിക്കേണമെന്നാണ് അവിടെനിന്നു കാണുന്നതു്. അതു അപ്പോസ്ഥല പ്രസ്ഥാവന എന്ന നിലയിൽ കാനോൻ നിയമത്തിന്റെ ഒരു ആജ്ഞയാണെന്നുള്ളതിന്നു സംശയമില്ലാ. ആ ന്യായം കൊണ്ടുതന്നെ അതു ശേഷം കല്പനകളെപ്പോലെ മനസ്സാക്ഷിയെ ബന്ധിക്കുന്നുയെന്നു അപ്പോസ്ഥലന്മാർ ഗ്രഹിച്ചിരുന്നതായി കാണുന്നു.

പിന്നെയും തെസ്സലൊനിയക്കു വി. പൌലോസു എഴുതീട്ടുള്ള ലേഖനത്തിൽ "എന്തന്നാൽ കർത്താവായ യേശുക്രിസ്തു മ

൨ം ഞങ്ങൾ നിങ്ങൾക്കു എന്തു കല്പനകളെ തന്നു എന്നു നിങ്ങൾ അറിയുന്നു" (൧ തെസ്സ. ൪:൨) എന്ന വാക്യത്തിൽനിന്നു കാനോൻ നിയമ മനസ്സാക്ഷിയെ ബന്ധിക്കുന്നതായി തെളിയുന്നുവെന്നു് പല കാനോൻ ശാസ്ത്രജ്ഞന്മാരും വിചാരിക്കുന്നു. കല്പനകൾ എന്ന പദം കാനോൻ നിയമത്തിൻെറ ചില ചട്ടങ്ങളെ കുറിക്കുന്നു എന്നും അരിസ്റ്റോട്ടിൽ പ്രത്യേകം ചട്ടങ്ങളുടെയും ആജ്ഞകളുടെയും ഒരു അർത്ഥത്തിൽ ഈ പദം ഉപയോഗിച്ചിട്ടുണ്ടെന്നും വി. പൌലോസും പ്രായോഗികമായ കല്പനകൾ എന്ന അർത്ഥത്തിൽ ഈ പദം വേറൊരു സ്ഥലത്തു ഉപയോഗിച്ചിട്ടുണ്ടു്. (൧ തിമൊ ൧: ൫) അദ്ദേഹം ഇവിടെ ഈ പദം ഉപയോഗിച്ചിരിക്കുന്നതു ഉണ്ടാക്കപ്പെട്ട വിഷയമായ ഒരു മുതല ഏല്പിച്ചു എന്ന സന്ദർഭത്തിൽ അല്ല എന്നു വിചാരിപ്പാൻ ന്യായമുണ്ടു്. ൨-ാം വാക്യത്തിൻെറ പിന്നാലെ ദൈവീകകല്പനകളെ ഓർപ്പിക്കുന്നുണ്ടു്. എന്നാൽ ഇവിടെ ആ കല്പനകളെയല്ല ഉദ്ദേശിച്ചിരിക്കുന്നതു്. പിന്നെയോ വി. പൌലോസും തൻെറ കൂടെയുള്ളവരും കൂടി നിശ്ചയിച്ചു കൊടുത്തിട്ടുള്ള കല്പനകളെയാണു. അവ തെസ്സലോനിയർക്കു അറിയാമായിരുന്നതുകൊണ്ടു അവ അദ്ദേഹം ഇവിടെ സൂചിപ്പിക്ക മാത്രം ചെയ്യുന്നു. വീണ്ടും രണ്ടാമത്തെ വാക്യത്തിനു അതിനുമുൻപുള്ളതും പിൻപുള്ളതുമായ വാക്യത്തോടുള്ള സംബന്ധം ഗ്രഹിക്കേണ്ടതു ആവശ്യമാണു്.

രണ്ടാമത്തെ വാക്യത്തിൽ ൩-ാമത്തെയും അതിൻെറശേഷമുള്ള വാക്യങ്ങൾ ആശ്രയിച്ചല്ല നില്ക്കുന്നതു്. എന്നാൽ രണ്ടാമത്തെ വാക്യം എന്നപോലെതന്നെ ൩-ാമത്തെ വാക്യവും ഒന്നാമത്തെ വാക്യത്തിൽ ആശ്രയിച്ചിരിക്കുന്നതു്. അതിനാൽ ഈ വാക്യങ്ങളിൽനിന്നുള്ള അനുമാനം ഇപ്രകാരമാണ്. ക്രിസ്ത്യാനിയുടെ നടപ്പു, ജീവിത മാതൃക, ഇവയെക്കുറിച്ചാണ് അപ്പോസ്തലൻ ൧-ാമത്തെ വാക്യത്തിൽ അപേക്ഷിക്കുന്നതു്. അവ ദൈവ പ്രസാദം നടത്തുക എന്ന പൊതു പ്രമാണത്താൽ നയിക്കപ്പെടേണ്ടതാണു്. പിന്നീടു ഈ പൊതുപ്രമാണം രണ്ടു പ്രത്യേക നിബന്ധനകൾ വഴിയായി പ്രയോഗിക്കപ്പെടുകയാണു കാണുന്നതു്. (ഇവ രണ്ടിനുമുള്ള അനുമതി സിദ്ധിച്ചിരിക്കുന്നതു ഒരേ ദിവ്യഉൽപത്തിസ്ഥാനത്തിൽനിന്നാണു്)

ഫ. അപ്പോസ്തലസംഘത്തിന്റെ പ്രതിനിധികൾ എന്ന നിലയിൽ വി. പൌലോസും കൂടെയുള്ളവരും ചേൎന്നു കൊടുത്തിട്ടുള്ള ചട്ടങ്ങൾ (അതാണു ഞങ്ങൾ ഏല്പിച്ചിട്ടുള്ള കല്പനകൾ എന്നു പറയുന്നതു്.) (ബ) ദൈവികമായ ആജ്ഞകൾ ദൈവം പ്രത്യേക വെളിപ്പാടുമൂലവും മററും ഏൾപ്പിച്ചിട്ടുള്ള കല്പനകൾ. ഈ രണ്ടു നിയമ പദ്ധതികളും ഒരുമിച്ചുചേൎത്തു പറഞ്ഞിരിക്കുന്നതുകൊണ്ടു രണ്ടും ഒന്നുപോലെ അനുസരിക്കേണ്ട ചുമതലയുണ്ടെന്നു വെളിവാകുന്നു. വീണ്ടും ക്രിസ്തു "മുഖാന്തിരം" എന്നു പറഞ്ഞിരിക്കുന്നതിന്റെ താല്പൎയ്യമെന്തു്? ക്രിസ്തുവിന്റെ സ്ഥാനാപത്യം മുഖാന്തിരം അല്ലെങ്കിൽ തന്റെ ആയുധമായി ആ കല്പനകളെ കൊടുത്തതു വി. പൌലോസും കൂടെയുള്ളവരും ആണെന്നത്രെ അൎത്ഥം. അതിനാൽ എന്റെ പിതാവു എന്നെ അയച്ചപ്രകാരം ഞാനും നിങ്ങളെ അയക്കുന്നു" എന്നു സഭയ്ക്കു കൎത്താവു കൊടുത്തിട്ടുള്ള അവകാശ പ്രമാണത്തിന്റെ ഫലമായി തെസ്സലോനിയക്കു ആവശ്യമുള്ള നിയമങ്ങളെ ഏൎപ്പെടുത്തുന്നതിനു ക്രിസ്തുവിന്റെ അധികാരം വി. പൌലോസ് പ്രാപിച്ചിരിക്കുന്നുയെന്നത്രെ അദ്ദേഹം അൎത്ഥമാക്കിയിരിക്കുന്നതു്.

ഇപ്രകാരമൊരു അധികാരം സഭക്കു ഏല്പിക്കപ്പെട്ടിട്ടുണ്ടെന്നു സഭ ഗ്രഹിച്ചിരുന്നതായി അതിന്റെ പില്ക്കാലനടപടികൾ തെളിയിക്കുന്നു. ഗൌരവങ്ങളല്ലാത്ത സംഗതികൾ പോലും മനസ്സാക്ഷിയെ ബന്ധിക്കത്തക്ക സ്ഥിതിയിൽ സഭ നിശ്ചയിച്ചിരുന്നതായി കാണുന്നു. ആ ആജ്ഞകൾ ലംഘിക്കുന്നതു മരണ കരമായ പാപമെന്നപോലെ ഗണിക്കപ്പെട്ടിരുന്നു. ഓരോ സംഗതികൾ ആചരിക്കേണ്ട സമയവും അവസ്ഥയും സംബന്ധിച്ചും അപ്രകാരം നിയമങ്ങൾ ഏൎപ്പെടുത്തീട്ടുണ്ടു്. ദൃഷ്ടാന്തമായി വി. കർബാന ഭക്ഷിക്ക ആവശ്യമായിഏൾപ്പിച്ചു കൊടുത്തതു കൎത്താവു തന്നെയാണു്. എന്നാൽ അതു എപ്പോളെല്ലാം കൈക്കൊള്ളണമെന്നോ, അല്ലെങ്കിൽ എങ്ങനെ കൈക്കൊള്ളണമെന്നോ താൻ കല്പിച്ചിട്ടില്ല. ഒരാളിന്റെ ആയുസ്സിൽ ഒരു പ്രാവശ്യം കർബാന കൈക്കൊണ്ടാലും മതിഎന്നു തന്റെ കല്പനയിൽനിന്നു വാദിക്കാം. എന്നാൽ സമയവും അവസ്ഥയും സംബന്ധിച്ച നിയമങ്ങൾ സഭയുണ്ടാക്കീട്ടുണ്ടു്. അ

ത്തു ലംഘിക്കുന്നതു് മരണകരമായ പാപമെന്ന നിലയിൽ മനസ്സാക്ഷിയെ ബന്ധിക്കുന്നുണ്ടു്. അതുകൊണ്ടു് ദൈവകല്പന ആചരിക്കുന്നതിനുള്ള സമയവും മാതൃകയും ക്രമീകരിക്കുന്നതിനും അതുപ്രകാരം നിവൎത്തിക്കാത്തതു മരണകരമായ പാപമെന്ന നിലയിൽ നിശ്ചയിക്കുന്നതിനും അതിനു അധികാരമുണ്ടെന്നു നല്ലപോലെ ബോധമുണ്ടായിരുന്നുവെന്നു കാണുന്നു. ഇങ്ങനെ അനേക ദൃഷ്ടാന്തങ്ങൾ ഉദ്ധരിപ്പാനുണ്ടു്. ആകയാൽ സഭയ്ക്കു് മനസ്സാക്ഷിയെ ബന്ധിക്കത്തക്ക നിയമങ്ങൾ ഉണ്ടാക്കുന്നതിനു അധികാരമുണ്ടായിരുന്നു എന്ന ബോധം സഭയുടെ തല്ക്കാല നടപടികളിൽ നിന്നു തെളിയുന്നു.

കാനോനാ നിയമം മനഃസ്സാക്ഷിയെ ബന്ധിക്കത്തക്ക നിലയിൽ ആകുന്നതിനു രണ്ടു പ്രത്യേക ലക്ഷണങ്ങൾ കാനോൻ ശാസ്ത്രജ്ഞന്മാർ ചൂണ്ടിക്കാണിക്കുന്നുണ്ടു്. ൧-ാമതു ഏൎപ്പെടുത്തപ്പെടുന്ന നിയമം നീതിയുള്ളതും സകാരണവുമായിരിക്കണം. ൨-ാമതു നിയമം ക്രമമായി പ്രഖ്യാപനം ചെയ്യപ്പെട്ടിരിക്കേണം. അനീതിയായ നിയമത്തിന്റെ ലക്ഷ്യങ്ങൾ. അതു മനുഷ്യന്നയ്ക്കു ഉപദ്രവകരമായിരിക്കയൊ, നിയമദാതാവു തന്റെ അധികാരം കവിഞ്ഞു പ്രവൎത്തിക്കയൊ, ദൃഷ്ടാന്തമായി ഒരു മെത്രാസന സുന്നഹദോസൊ, സംസ്ഥാന സുന്നഹദോസൊ, പൊതു സുന്നഹദോസിന്റെ തീരുമാനത്തിന്നു എതിരായി ചട്ടമേൎപ്പെടുത്തുക ദൈവികമായ നിയമത്തിനു വിപരീതമായിവരികയൊ, ദൈവത്തിനും തന്റെ ആരാധനയ്ക്കും കുറവു വരത്തക്കപോലെ നിശ്ചയിക്കയൊ ചെയ്താൽ അതു അനീതിയായ നിയമമെന്നു വിചാരിക്കാം.

നിയമം പ്രഖ്യാപനം ചെയ്യപ്പെടേണ്ടതു അത്യാവശ്യമാണു്. അതു പ്രഖ്യാപനം ചെയ്യപ്പെടുകയൊ, പരസ്യപ്പെടുത്തുകയൊ ചെയ്യാതിരുന്നാൽ ആ നിയമം മനസ്സാക്ഷിയെ ബന്ധിപ്പാൻ കഴികയില്ല. ഒരു നിയമം ബന്ധിക്കുന്ന സമുദായാംഗങ്ങളുടെ അറിവിൽപെട്ടിരിക്കത്തക്കവണ്ണം അതു പ്രസിദ്ധപ്പെടുത്തേണ്ടതു ആവശ്യമാണു്. നിയമം ഒന്നോ രണ്ടോ ആളുകളുടെ നടത്ത മാത്രമല്ല, എന്നാലോ ഒരു സമുദായ

ത്തിന്റെ നടത്തയെ ക്രമീകരിക്കുന്നതിനാണ്. അതുകൊണ്ടു എല്ലാവൎക്കും അതു അറിയപ്പെട്ടിരിക്കണം. രണ്ടു വിധത്തിൽ നിയമം പ്രസിദ്ധപ്പെടുത്തുന്നുണ്ടു്. (൧) നിയമകൎത്താവിന്റെ കോടതിയിൽവച്ചു് (൨) സമുദായത്തിന്റെ എല്ലാഭാഗങ്ങളിൽവച്ചു്; രണ്ടാമത്തെ വിധമാണ് ഏററവും ഉത്തമമായിട്ടുള്ളതെന്നു തീൎച്ചയാണ്. പ്രായോഗികമായിട്ടു താഴെ കാണുന്നപ്രകാരം പ്രസിദ്ധം ചെയ്യാം. പൊതു സൂന്നഹദോസിന്റെനിശ്ചയങ്ങൾ എല്ലാ മെത്രാപ്പോലീത്തന്മാൎക്കും അയച്ചുകൊടുക്കയും അവർ അതു് ഓരോ സംസ്ഥാനസൂന്നഹദോസുകളിലും പ്രഖ്യാപനം ചെയ്കയും ചെയ്യണം. ആ വിധികളും നിയമങ്ങളും സംസ്ഥാന സൂന്നഹദോസിന്റെ നിശ്ചയങ്ങളും ഓരോ ഇടവകഎപ്പിസ്കോപ്പന്മാൎക്കും അയച്ചുകൊടുക്കയും അവർ അതു് ഇടവക സൂന്നഹദോസിൽ പ്രസിദ്ധംചെയ്കയും വേണം. ഇടവക സൂന്നഹദോസു വിളിച്ചു കൂട്ടുന്നതിന്റെ ഒരു പ്രധാന കാരണം ഇതാകുന്നു. പട്ടക്കാരെ സംബന്ധിച്ചിടത്തോളമുള്ള കാനോനാകൾ ഇടവക സൂന്നഹദോസിൽപ്രഖ്യാപനം ചെയ്യുന്നതു മതിയാകും. എന്നാൽ അത്മേനികളെ സംബന്ധിച്ചുള്ള സംഗതിയിൽ ഓരോ പള്ളികളിലും വാചാ പ്രസിദ്ധപ്പെടുത്തുകയോ അല്ലെങ്കിൽ എഴുതി പള്ളിയുടെ പ്രവേശനത്തുങ്കൽ നോട്ടീസുമൂലം അറിയിക്കയൊ ചെയ്യേണ്ടതാണ്. ഇവിടെ പറഞ്ഞിട്ടുള്ളതു് പുതിയ കാനോനാകളെയും പ്രത്യേകം അഭ്യസനകാനോനാകളെയും കുറിച്ചാണ്. വിശ്വാസത്തെ സംബന്ധിച്ചുള്ള കാനോനാകൾ പ്രഖ്യാപനം ചെയ്യേണ്ട പ്രത്യേക ആവശ്യമില്ല.

നിയമത്തിന് പൊതു സമ്മതം എന്നുള്ളതും ആവശ്യമാണ്. അതു പ്രഖ്യാപനത്തോടുകൂടി ഉൾപ്പെടുന്ന ഒരു സംഗതിയാണ്. പൊതു സമ്മതം എന്നു പറയുന്നതിനാൽ ഒരു അൎത്ഥത്തിലും അധികാരം പ്രാപിക്കുന്നതു് ജനങ്ങളിൽനിന്നാണെന്നു ധരിക്കേണ്ടതില്ല. അധികാരം മേലിൽനിന്നാണ്, താഴെനിന്നല്ല. എല്ലാ നിയമവും പ്രത്യേകം കാനോൻ നിയമവും നാശത്തിനുവേണ്ടിയല്ല, പണിക്കുവേണ്ടിയത്രെ. അതുകൊണ്ടു നിയമദാതാവു തന്റെ നിയമത്തെ ആളുകളുടെ ദോഷത്തിന്നായി ഉദ്ദേശിക്കയില്ലെന്നു തീൎച്ചയാണു്. എന്നാൽ നിയ

മത്തിന്റെ ഉപയോഗത്തിൽ അതിന്റെ പ്രവൃത്തികളുടെ ഫലമായി ദോഷമുണ്ടാകുന്നുവെങ്കിൽ അതു നിയമദാതാവിന്റെ ഉദ്ദേശത്തിനെതിരായി സംഭവിച്ചതാണെന്നു, അവൻ അതു മുന്കൂട്ടി കണ്ടിരുന്നുവെന്നുവരികിൽ അതു നിയമത്തെ ഏർപ്പെടുത്തുകയില്ലായിരുന്നുവെന്നും വിചാരിക്കേണ്ടതാണ്. അതു കൊണ്ടു നിയമം ഏർപ്പെടുത്തിയ അധികാരിയുടെ മനസ്സിന്നു എതിരായതുകൊണ്ടു ആ നിയമം ദുർബ്ബലപ്പെട്ടതായും ഗണിക്കേണ്ടതാണ്. എന്നാൽ ഇതുകളുടെ വിപ്ലവജന്യമായ എതിർപ്പും വാസ്തവമായ അംഗീകരണമില്ലായ്മയും തമ്മിൽ സൂക്ഷ്മതയോടുകൂടി ഭേദിച്ചറിയേണ്ടതു് ഏറ്റവും അത്യാവശ്യമാണ്.

:O:

## ഫാദർ ബർണ്ണാർദ് അവർകളുടെ ഭള്ളു്

പി. കെ. ചെറലേസു മാപ്പിള, തൃപ്പൂണിത്തുറ.

ശ്രീ. പത്രാധിപരെ! ഫാദർ ഗീവറുഗീസ് അവർകൾ പുറപ്പെടുവിച്ച 'പാപ്പാമതം' എന്ന ചെറു ഗ്രന്ഥം നിങ്ങളും വായിച്ചിരിക്കുമെല്ലോ. അതിൽ ഒരു പ്രതി എനിക്കും കിട്ടുകയുണ്ടായി. അതു വായിക്കുന്നതിനു വിടുത്തിയപ്പോൾ എന്റെ ദൃഷ്ടിക്കു വിഷയീഭവിച്ചതു, റി. ശ്രീ. ഫാദർ ബർണ്ണാർദ് ഉണ്ടാക്കിയ 'യാക്കോബായസഭ' എന്ന പുസ്തകത്തിനു മറുപടിയായിട്ടാണ് ഈ ചെറുപുസ്തകത്തിന്റെ പുറപ്പാടു് എന്നു പ്രസ്താവിച്ചിരിക്കുന്ന സംഗതിയാണ്. ഇതു വായിച്ചുകഴിഞ്ഞപ്പോൾ ഫാദറിന്റെ "യാക്കോബായസഭ" എന്ന പുസ്തകവും ഒന്നു വായിക്കേണമെന്നു എനിക്കു അതിയായ താൽപര്യമുണ്ടായി അതിന്റെ ഒരു പ്രതി വായിച്ചുനോക്കിയപ്പോൾ ബർണ്ണാർദ് അച്ചനോടു് എനിക്കു അതിയായ കൃതാർത്ഥതയാണുണ്ടായതു്. കാരണം, വ്യാജനിർമ്മിതങ്ങളായ പ്രമാണങ്ങളും രേഖകളും സൃഷ്ടിക്കുന്നതിൽ റോമ്മാ സഭയ്ക്കുള്ള പാടവം ഒന്നു വേറെതന്നെയാണെന്നു സുപ്രസിദ്ധമാണെല്ലോ. ഈ പാരമ്പര്യം നിലനിർത്തിക്കൊണ്ടുപോകുവാൻ കേരളത്തിൽ ശ്രമിക്കുന്നതിനു ഈ ഇരുപതാംനൂററാണ്ടിൽ ഇദ്ദേഹവും ഒരാളായി

തിന്നല്ലോ എന്നുള്ള ചിന്തയിലാണു് ആദ്യമായി ഇദ്ദേഹ
ത്തോടു കൃതാൎത്ഥത പറയുവാൻ ഞാൻ നിൎബന്ധിതനായതു്.
എന്നുതന്നെയുമല്ലാ കുസ്തന്തീനോപ്പൊലിസിലെ വിശ്വാസപ്ര
മാണത്തെ ഭേദപ്പെടുത്തിയ പാപ്പാ അതിൽ കൂട്ടതലായി എ
ന്തെങ്കിലും ചെയ്താലും അതൊരു വ്യാജമൊ അധികാരംകവിഞ്ഞ
പ്രവൃത്തിയൊ ആകുമൊ? അദ്ദേഹത്തിന്റെ സൎവ്വാധിപത്യവും
തെറ്റില്ലായ്മയും വിചാരിക്കുമ്പോൾ ഇവയെക്കുറിച്ചു ചോദ്യം
ചെയ്വാൻ ആൎക്കാണു് അവകാശമുള്ളതു്? റോമ്മാസഭവക
യൂർത്ത്സ് സേഫ് ഗാർഡ് എന്ന പത്രത്തിന്റെ ൧൮൭൦-ലെ
ഒരു പ്രതിയിൽ കാണുന്ന ഭാഗത്തിൽനിന്നു റോമ്മാപ്പാപ്പായുടെ
സ്ഥാനം ഏതുപ്രകാരമെന്നു ഊഹിക്കാവുന്നതാണു്. അതായതു
എന്തെന്നാൽ:— ൧൮൩൬-ാമാണ്ടുവരെ യെസ്യൂറ്റപാദ്രിമാർ
ഹംഗറിദേശത്തു പ്രൊട്ടസ്റ്റണ്ട് സഭയിൽനിന്നു റോമ്മാസ
ഭയിലേക്കു മനസ്സുതിരിയുന്നവരെക്കൊണ്ടു് താഴെ പറയുംപ്ര
കാരം സത്യം ചെയ്യിച്ചുവന്നു. (൧) "റോമ്മാപ്പാപ്പാ ക്രിസ്തുവി
ന്റെ വികാരിയും ഇഷ്ടംപോലെ പാപങ്ങളെ നിൎത്തുവാനും
ക്ഷമിപ്പാനും മനുഷ്യരെ നരകത്തിലേക്കു വിടുവാനും അധികാ
രമുള്ളവനാകുമെന്നു ഞാൻ വിശ്വസിക്കുന്നു. (൨) വേദപുസ്ത
കത്തിലുള്ളതൊ ഇല്ലാത്തതൊ ആയി എന്തെങ്കിലും ഉപദേശ
ങ്ങളെ പാപ്പാ ഏൎപ്പെടുത്തിയാൽ അതു സത്യവും ദൈവിക
വും രക്ഷയ്ക്കാവശ്യപ്പെട്ടതും ജീവനുള്ള ദൈവത്തിന്റെ കല്പന
യെക്കാൾ വിലയുള്ളതുമായി അംഗനികം കൈക്കൊള്ളേണ്ടതു
മാകുന്നുവെന്നു ഞാൻ വിശ്വസിക്കുന്നു. (൩) ശുദ്ധമാന മാർ
പ്പാപ്പാ ദിവ്യബഹുമാനനെന്നു ഞാൻ വിശ്വസിക്കുന്നു. (൪) വേ
ദപുസ്തകത്തെ ഇഷ്ടംപോലെ ഭേദപ്പെടുത്തുന്നതിനും അതി
നോടു കൂട്ടുകയൊ കുറയ്ക്കുകയൊ ചെയ്യുന്നതിനും പാപ്പായ്ക്കു
അധികാരമുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു." റോമ്മാ സഭയു
ടെ ഈ അതിരുകവിഞ്ഞ ബോധമാണു് ൧൮൭൦-ൽ അപ്രമാ
ദിത്വമായി പരിണമിച്ചതെന്നു പ്രത്യേകം പറയേണ്ടല്ലൊ.

ഈ നിലയിലുള്ള റോമ്മാസഭയുടെ പാരമ്പൎയ്യരീതി നി
ലനിൎത്തുവാനാണു് ഫാദർ ത്രേമികുന്നേതെന്നു വരികിലും നമ്മു
ടെ സത്യസഭാംഗങ്ങളിൽ ചിലർ ഇതു വാസ്തവമായിരിക്കുമൊ
യെന്നു സംശയിപ്പാൻ എളുപ്പമുള്ളതുകൊണ്ടാണു് ഈ ലേഖ

നാമെഴുതുവാൻ ഞാൻ തുനിഞ്ഞത്. ബ. അച്ചനോട്ട വാദപ്രതിവാദം നടത്തുവാൻ കച്ചകെട്ടി പുറപ്പെട്ടിരിക്കയാണെന്ന തെററിദ്ധരിക്കരുതെന്നും ഞങ്ങളുടെ സഭാംഗങ്ങൾക്ക വാസ്തവം വെളിപ്പെടുത്തുന്നതിനാണെന്നും അദ്ദേഹത്തോട്ട ആദ്യമായി അപേക്ഷിച്ചുകൊള്ളട്ടെ.

ബ. അച്ചൻ തന്റെ ചെറു പുസ്തകത്തിൽ, ഒന്നാമതായി തന്റെ സഭ (റോമ്മാസഭ) അബദ്ധ പഠനങ്ങളിൽ വീണിട്ടില്ലെന്നും ൨-ാമതായി യാക്കോബായസഭയുടെ ഉത്ഭവം അഞ്ചാം നൂററാണ്ടിലാണെന്നും ൩-ാമതായി യാക്കോബായ സഭയുടെ വിശ്വാസം ഇടത്തുട്ടുകാരനായ എവുത്തിക്കൂസിന്റേതാണെന്നും ൪-ാമതായി അന്ത്യോഖ്യാ പാത്രിയക്കീസിന കേരളത്തിലുള്ള സുറിയാനി സഭയോട്ട സംബന്ധമുണ്ടായതു ൧൭-ാം നൂററാണ്ടിലാണെന്നും ൫-ാമതു ജനസംഖ്യയുടെ വർദ്ധനവു നോക്കിയാലും രക്ഷയുടെ നിർണ്ണയമുള്ള സഭ തന്റെ സഭയാണെന്നും മററുമുള്ള പ്രസ്താവനകളാണ് പ്രകടിപ്പിച്ചുകാണുന്നത്.

മാന്യരെ! അച്ചന്റെ ഈ ഒരോ പ്രസ്താവനകളിലും എത്രകണ്ടു വാസ്തവമുണ്ടെന്ന ആരാഞ്ഞു നോക്കേണ്ടതാണ്. അച്ചന്റെ ഒന്നാമത്തെ പ്രസ്താവന തന്റെ തിരുസഭ അബദ്ധപഠനങ്ങളിൽ വീണിട്ടില്ലെന്നുള്ളതാണെല്ലൊ. എന്നാൽ ഇതു സംബന്ധിച്ച വി. ഗ്രന്ഥങ്ങളെയും പൊതു സുന്നഹദോസുകളെയും മററും മുൻവിധി കൂടാതെ പരിശോധിക്കുമ്പോൾ, അച്ചന്റെ തിരുസഭ പഠിപ്പിക്കുന്ന പഠനങ്ങളിൽ 'ഇടത്തുട്ട്' വിശ്വാസപ്പട്ടികയിൽ ചേർക്കേണ്ട പല സംഗതികൾ ഉണ്ടെന്ന ആക്കും ഗ്രഹിക്കാവുന്നതാണ്. എന്നാൽ അച്ചന്റെ തിരുസഭ പഠിപ്പിക്കുന്ന അബദ്ധോപദേശങ്ങളെല്ലാം പരിശോധിക്കുന്ന പക്ഷം ലേഖനം വളരെ ദീർഘിച്ചുപോകുമെന്ന ഭയന്ന അതിന് ഉദ്യമിക്കാതെ വി. ആത്മാവിന്റെ പുറപ്പാട്ട സംബന്ധിച്ചുള്ള ഉപദേശംമാത്രം പരിശോധിക്കാമെന്നാണ ആഗ്രഹിക്കുന്നത്.

വി. ആത്മാവു പിതാവിൽനിന്ന പുറപ്പെടുന്നുയെന്ന അന്ത്യോഖ്യാ സുറിയാനിക്കാരായ നാമും "പിതാവിൽനിന്നും പുത്രനിൽ പുറപ്പെടുന്നു" യെന്ന റോമ്മാസഭയും അതിനെ തുടൎന്ന പ്രൊട്ടസ്റ്റന്റു സഭകളും പഠിപ്പിക്കുന്നു. എന്നാൽ അപ്പോസ്ഥ

ലികമായ സത്യവിശ്വാസം ഏതാണെന്നു വി. പുസ്തകം, പൊതു സുന്നഹദോസ് നിശ്ചയങ്ങൾ, റോമ്മാസഭയിലെ പാപ്പാമാരുടെയും പ്രൊട്ടസ്റ്റണ്ടു സഭയിലെ ബിഷപ്പന്മാരുടെയും സമ്മതങ്ങൾ, മുതലായ ചരിത്ര രേഖകൾകൊണ്ടു പരിശോധിച്ചുനോക്കാം.

(൮) പിതാവിൽനിന്നു പുറപ്പെട്ടുന്നവനായി പിതാവിൽനിന്നു ഞാൻ നിങ്ങൾക്കു അയക്കുന്നവനായ വി. ആത്മാവു വരുമ്പോൾ..........(വി. യോഹ ൧൫: ൨൬) എന്നതു വി. ആത്മാവിന്റെ പുറപ്പാടിന്റെ ഉപദേശം സംബന്ധിച്ച പ്രധാന വാക്യമാണെന്നു എല്ലാവരും സമ്മതിക്കുന്നു. പുത്രന്റെ ഉത്ഭവസ്ഥാനം പിതാവാകുന്നു, അതിനു "പിതാവിൽനിന്നു ജനിച്ചിരിക്കുന്നു"യെന്ന വാചകം ഉപയോഗിക്കുന്നു. വി. ആത്മാവിന്റെ ഉത്ഭവസ്ഥാനവും പിതാവാകുന്നു. അതിനു "പിതാവിൽനിന്നു പുറപ്പെട്ടുന്നു" എന്ന വചനങ്ങൾ ഉപയോഗിക്കുന്നു. ഇങ്ങനെയാണ് വി. വേദത്തിൽനിന്നും അതിനെ തുടൎന്നുള്ള വിശ്വാസപ്രമാണങ്ങളിൽ നിന്നും നാം കാണുന്നതു്. പിന്നെയെങ്ങിനെയാണു "പുത്രനിൽനിന്നും" എന്നുള്ള പദാവലി ഉണ്ടായതു്? അതു പാശ്ചാത്യസഭയുടെ ഒരു സ്വാതന്ത്ര്യനിൎമ്മിതമല്ലയൊ? "പുത്രൻ അയക്കുന്ന ആത്മാവു, പുത്രന്റെ ആത്മാവു" എന്നിങ്ങനെ വി. പുസ്തകങ്ങളിൽ കാണുന്നുണ്ടു്. അതു സുറിയാനിസഭയും സമ്മതിക്കുന്നു. നമ്മുടെ ആരാധനക്രമങ്ങളിൽനിന്നുംമററും അതു വെളിവാകുന്നുമുണ്ടു്. "പിതാവിൽനിന്നു ഞാൻ നിങ്ങൾക്കു അയക്കുന്നവനായ" എന്ന വാചകം മുൻ ഉദ്ധരിച്ച വാക്യത്തിൽ നാം കണ്ടുവല്ലൊ. പുത്രന്റെ ജോലിയെ പൂൎത്തിയാക്കുവാനുള്ള ഒരു മിഷ്യൻ അല്ലെങ്കിൽ നിയോഗം വി. ആത്മാവിനുണ്ടു്. അതിനാണ് വി. ആത്മാവിന്റെ മിഷ്യൻ എന്നു പറഞ്ഞുവരുന്നതു്. "അവൻ എനിക്കുള്ളതിൽനിന്നു എടുത്തു് നിങ്ങൾക്കു കാണിച്ചുതരുമെന്നു്" മിശിഹാതമ്പുരാൻ കല്പിക്കുന്നതു വി. ആത്മാവിന്റെ ഈ ജോലി സംബന്ധിച്ചാകുന്നു. എന്നാൽ ഇതൊന്നും വി. ആത്മാവിന്റെ പുറപ്പാടിന്റെ ഉപദേശത്തെ കുറിച്ചല്ലെന്നു സ്പഷ്ടമാണു്. അതുകൊണ്ടു വി. ആത്മാവു പിതാവിൽ നിന്നു പുറപ്പെട്ടുന്നപ്രകാരം പുത്രനിൽ നിന്നും പുറപ്പെട്ടുന്നു എന്ന വാചകം വി. പുസ്തക

തിന്റെ ആന്തരത്തിനു ചേന്നതല്ലെന്നും തീർച്ചയാണ്. രണ്ടു അഭിപ്രായങ്ങളും തമ്മിൽ യോജിപ്പിക്കുന്നതിനു പാശ്ചാത്യ വേദശാസ്ത്രജ്ഞന്മാർ ശ്രമിച്ചിട്ടുണ്ടെങ്കിലും 'പുത്രനിൽ നിന്നും' എന്നുള്ള കൂട്ടിച്ചേർപ്പ് അനാവശ്യവും സഭയിൽ പിരിച്ചിലിനു ഹേതുഭൂതവുമായ ഒരു തെറ്റുപദേശമാണെന്നു സമ്മതിക്കാതെ മാർഗ്ഗമില്ല.

വി. പുസ്തകത്തിന്റെ ശേഷമുള്ള പിതാക്കന്മാരുടെ പുസ്തകങ്ങളിലും മുൻ പ്രസ്താവിച്ച പ്രകാരം തന്നെയാണ് കാണുന്നത്. അവകളെ ഉദ്ധരിപ്പാൻ തല്ക്കാലം ശ്രമിക്കുന്നില്ല. വീണ്ടും നമുക്ക് സൂന്നഹദോസ് നിശ്ചയങ്ങളെ പരിശോധിക്കാം. വി. ആത്മാവിന്റെ പുറപ്പാടിനെക്കുറിച്ച് തീരുമാനിച്ചതും വിവരിച്ചതും ൩൱൮൰൧-ൽ കുസ്തന്തിനോസ്പ്പോലീസ് സൂന്നഹദോസിൽ വച്ചാണല്ലോ. അതിൽ നമ്മുടെ വിശ്വാസപ്രമാണത്തിൽ കാണുന്നപ്രകാരം "പിതാവിൽ നിന്ന് പുറപ്പെടുന്നു" എന്നുള്ള വിവരണമാണ് കൊടുത്തിട്ടുള്ളത്. മാർപ്പാപ്പായുടെ പ്രതിനിധികൾ ഈ സൂന്നഹദോസിൽ സന്നിഹിതരായിരുന്നില്ലെങ്കിലും അതിൽ വിവരിച്ചിട്ടുള്ള വിശ്വാസപ്രമാണം റോമായിലെ ദമസോസ് പാപ്പാ സ്വീകരിക്കയും പിന്നാലെയുള്ള സൂന്നഹദോസുകളും അതു് അംഗീകരിക്കയും അതിൽ കൂട്ടുകയോ കുറയ്ക്കുകയോ ചെയ്‌വാൻ പാടില്ലെന്നും അങ്ങിനെ ചെയ്യുന്നവർ സ്ഥാനഭ്രഷ്ടരാക്കപ്പെടണമെന്നു നിശ്ചയിക്കയും ചെയ്തിട്ടുണ്ട്. ഇങ്ങനെ പൌരസ്ത്യസഭയും പാശ്ചാത്യസഭയും ഈ വിശ്വാസപ്രമാണം പൂർണ്ണമായി സ്വീകരിച്ചശേഷം പടിഞ്ഞാറെ സഭയ്ക്കോ അതിന്റെ തലവനായ പാപ്പായ്ക്കോ 'പുത്രനിൽ നിന്നും' എന്നു കൂട്ടിച്ചേർപ്പാൻ എന്തവകാശമാണുള്ളത്? പിന്നീട് എട്ടാം നൂറ്റാണ്ടോടുകൂടിയാണ് വിശ്വാസപ്രമാണത്തിൽ പാശ്ചാത്യസഭ ചെയ്ത വ്യത്യാസം കിഴക്കേ സഭ ഗ്രഹിക്കുന്നത്. അതൊരു വേദവിരോധമായതുകൊണ്ടു പൌരസ്ത്യർ പടിഞ്ഞാറുകാരുമായുള്ള സംസർഗ്ഗം നിർത്തി. മാർപ്പാപ്പാ പടിഞ്ഞാറെ സഭയുടെ പ്രവൃത്തി ന്യായമല്ലെന്നു തീരുമാനിച്ചു, രണ്ടു വെള്ളിത്തകിടുകളിൽ ശരിയായ അതായതു "പുത്രൻ നിന്ന്" എന്നു കൂട്ടിച്ചേർത്തിട്ടില്ലാത്ത വിശ്വാസപ്ര

മാണം കൊത്തി റോമ്മായിലെ വി. പത്രോസിന്റെ പള്ളി യിൽ സ്ഥാപിച്ചതായും കാണുന്നു. അതിനാൽ നമ്മുടെ വി ശ്വാസ പ്രമാണമാണു് ശരിയായിട്ടുള്ളതെന്നു ൮-ാം നൂററാ ണ്ടിലും മാർപ്പാപ്പാ സമ്മതിച്ചു. എന്നാൽ കുറെക്കാലശേഷം വിശ്വാസ പ്രമാണത്തിൽ 'പുത്രനിൽ നിന്നും' എന്നു കൂട്ടിച്ചേ ത്തുപയോഗിപ്പാൻ മാർപ്പാപ്പായും അനുവദിക്കയാണുണ്ടായ തു്. പൊത്തു സുന്നഹദോസിന്റെയും അതിമനുഷ്യരുടെയും നി ശ്ചയത്തിനെതിരായി ഈ വിധം മാർപ്പാപ്പായും തന്റെ സ ഭയും പ്രവത്തിച്ചതു് ഒരു വേദവിരോധമായി പൌരസ്ത്യ സഭ ഗണിച്ചിരിക്കുന്നതു അതിശയമാകുന്നോ? ഈ സംഗതി യിൽ മാർപ്പാപ്പായും അദ്ദേഹത്തിന്റെ സഭയും കഠിനമായി തെററിപ്പോയിട്ടുണ്ടെന്നു എത്രയും സ്പഷ്ടമല്ലെ? എങ്കിലും ഫാദർ ബർണാർഡിന്റെ സഭ അബദ്ധ പഠനങ്ങളിൽ ഒരി ക്കലും വീണിട്ടില്ലെന്നു അദ്ദേഹം സധൈര്യം പ്രസ്താവിക്കുന്ന തല്ലെ അത്ഭുതം? പത്താം നൂററാണ്ടിന്റെ ശേഷം പാശ്ചാ ത്യസഭയും പൌരസ്ത്യ സഭകളും തമ്മിൽ നടന്നിട്ടുള്ള രാജി ആലോചനകളിൽ ചരിത്രപ്രകാരമെങ്കിലും തങ്ങൾ തെററിപ്പോയി എന്നു് ഫാദറിന്റെ സഭ സമ്മതിച്ചിട്ടുണ്ടെ ങ്കിലും ആ തെററു തിരുത്തി ശരിയായ വിശ്വാസപ്രമാണം സ്വീകരിക്കുന്നതിനു സമ്മതിച്ചില്ലെന്നു മാത്രമല്ല, പൌരസ് ത്യ സഭകളിൽ നിന്നു അതിലേക്കു വിവിധപ്രേരണ മൂലം ചേരുന്നവർപോലും പിശകായ വിശ്വാസ പ്രമാണം സ്വീക രിക്കണമെന്നു നിർബ്ബന്ധിക്കക്കൂടെ ചെയ്യുന്നു. ഇതല്ലെ കഠിന മായ ശീശ്മയുടേയും വേദവിരോധത്തിന്റേയും മനസ്ഥിതി. ഈ തരത്തിലുള്ള ശീശ്മയുടേയും വേദവിരോധത്തിന്റെയും മ നസ്സു് അകത്തടക്കിക്കൊണ്ടു് സുറിയാനിസഭയാണു് തെററി പ്പോയതു് എന്നു പറവാൻ ഫാദർ ശ്രമിക്കുന്നതു് തന്റെ സഭ യുടെ പാരമ്പര്യമെന്നെ വിചാരിക്കേണ്ടതൊള്ളു.

(ബി) ഇനി പടിഞ്ഞാറുള്ള വേറെ ചില സഭകളുടെ സമ്മതങ്ങളെ ഉദ്ധരിക്കാം. ഇംഗ്ലണ്ടിൽ ഈലായി എന്നു സ്ഥലത്തെ പ്രസിദ്ധനായിരുന്ന ആംഗ്ലിയാബിഷോപ്പും ചില പാതിരിമാരും കൂടെ അലക്സന്ത്രയോസ് എന്നു പേരുള്ള

യവനായ ആൎച്ച്ബിഷോപ്പുമായി ഫ്രവ്വറെ ഫെബ്രുവരി ൪-ാംനു-
നടന്ന സംഭാഷണത്തിൻെറ ഒരു ഭാഗം താഴെ ചേൎക്കുന്നു.

ആംഗ്ലീയാ ബിഷോപ്പ്:—പുത്രനിൽനിന്നും കൂടെ പുറപ്പെടുന്നു എന്നുള്ള വചനങ്ങൾ ന്യായമായ രേഖാസാക്ഷി കൂടാതെ വിശ്വാസപ്രമാണത്തിൽ ചേൎക്കപ്പെട്ടുപോയതുകൊണ്ടു ആംഗ്ലീയസഭ പരിതപിക്കുന്നു.........എങ്കിലും ഇതു സത്യാൎത്ഥത്തിൽ വ്യാഖ്യാനിച്ചുകൊള്ളാവുന്നതുകൊണ്ടു ആ പദം ഇരുന്നുകൊള്ളട്ടെ എന്നു ഞങ്ങൾ പറഞ്ഞുകൊള്ളുന്നു.”

ഗ്രീക്കു ആൎച്ച്ബിഷോപ്പ്:—ലത്തീൻ സഭയും കിഴക്കെ സഭയും തമ്മിൽ പിരിവാനുള്ള കാരണം പുത്രനിൽനിന്നും കൂടെ പുറപ്പെടുന്നു എന്നുള്ള വചനമാകുന്നു. അതിനാൽ ഇതു എന്തെല്ലാംപ്രകാരത്തിൽ വ്യാഖ്യാനിച്ചാലും വിശ്വാസപ്രമാണത്തിൽ അതു വെച്ചുകൊള്ളുവാൻ സഹോദര സഭ ചെയ്യുന്ന അപേക്ഷയെ ഞങ്ങൾക്കു സമ്മതിച്ചുകൂടാ.”

“ആ. ബി. നിങ്ങളുടെ സത്യസഭയുടെ വിശ്വാസപ്രമാണത്തിലെ വാചകങ്ങൾ ഭേദപ്പെടുത്തണമെന്നു ഞങ്ങൾ ചോദിക്കുന്നില്ലാ...............ഞങ്ങളുടെ വിശ്വാസപ്രമാണത്തിലെ വചനങ്ങളെ സത്യമായ അൎത്ഥത്തിൽ പ്രയോഗിച്ചുകൊള്ളുവാൻ നിങ്ങൾ സമ്മതിക്കണമെന്നു മാത്രമെ ഞങ്ങൾ ചോദിക്കുന്നുള്ളു.

“ഗ്രീ. ആ. ഈ പദങ്ങളെ വിശ്വാസപ്രമാണത്തിൽനിന്നു നീക്കിക്കൊള്ളുവാൻ പാടില്ലയൊ”?

“ആ. ബി. ആ ചോദ്യത്തിനുത്തരം പറവാൻ ഇവിടെ കൂടിയിരിക്കുന്ന ഞങ്ങൾക്കു പാടില്ല.”

“ഗ്രീ. ആ. ബിഷോപ്പന്മാർ ഒരു സുന്നഹദോസ് കൂടിയാൽ പാടുണ്ടൊ?”

“ആ. ബി. ഒരു ദോഷം നേരിടുന്നു. ലത്തീൻകാരിൽ ചിലർ അവരുടെ വിശ്വാസപ്പിശകുകളും പാപ്പായുടെ മേലദ്ധ്യക്ഷതയും വെടിഞ്ഞു ഞങ്ങളോടു ചേരുമെന്നു ആശയുണ്ടു്. പാശ്ചാത്യ വിശ്വാസപ്രമാണം ഭേദപ്പെടുത്തിയാൽ ഈ ആശ പൊയ്പോകും. മാററം ആവശ്യമാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല.

"ഗ്രീ ആ. ഞങ്ങളുടെ വിശ്വാസം അഥവാ ശരിയായിട്ടുള്ളതൊ അല്ലെങ്കിൽ തെററായിട്ടുള്ളതൊ ആയിരിക്കണം. ശരിയായതാണെങ്കിൽ യോജിപ്പിന്റെ ഒരു മാർഗ്ഗമായി അതു സ്വീകരിക്കണം.

"ആ. ബി. നിങ്ങളുടെ വിശ്വാസത്തിൽ ഞങ്ങൾ പൂർണ്ണമായി ചേരുന്നു.........ഞങ്ങൾ ആഗ്രഹിക്കുന്ന യോജിപ്പ് ഒരു പൂർണ്ണമായ ഐക്യതയല്ല. സാരാംശത്തിൽ നാം തമ്മിൽ യോജിച്ചിരിപ്പാൻ തക്ക സംസർഗ്ഗവും അന്യോന്യതയും ആകുന്നു.........

"ഗ്രീ ആ. ഇതു സാരാംശമായ സംഗതിയാകുന്നു. അന്യോന്യം സംസർഗ്ഗം വേണമെങ്കിൽ ഈ പദത്തെ നിങ്ങളുടെ വിശ്വാസപ്രമാണത്തിൽ തിരുത്തേണ്ടതു ഏററവും ആവശ്യമാകുന്നു എന്നു ഞങ്ങളുടെ സഭ നിർബന്ധിക്കുന്നു.

"ജി. വില്ല്യംസ് എന്ന ആംഗ്ലീയപാദ്രി:—പുത്രനിൽനിന്നും പുറപ്പെടുന്നു എന്നുള്ള പദങ്ങൾ വിശ്വാസപ്രമാണത്തിൽ വച്ചുകൊണ്ടു ഇരട്ട പുറപ്പാടുപദംമൂലം ഉണ്ടാകുന്ന ഉപദേശം നിങ്ങൾ പറയുന്ന വാചകത്തിൽ ശപിച്ചാൽ നിങ്ങളുടെ സ്തുതി ചെയ്യപ്പെടുന്ന സഭയ്ക്കു തൃപ്തിവരുമൊ?

"ഗ്രീ ആ. ഇല്ല പുത്രനിൽനിന്നും എന്ന പദങ്ങൾ വെറും വാക്കായിട്ടുമാത്രമെങ്കിലും വെച്ചുകൊണ്ടിരിക്കുന്ന സഭയോടു യോജിപ്പു വേണമെന്നു പറയുന്നവൻ സത്യവിശ്വാസത്തിൽ നിന്നു വീണുപോകുന്നു. എന്നുമാത്രമല്ല വിശ്വാസപ്രമാണത്തിൽ ചേർച്ചകൂടാതെ യോജിപ്പുണ്ടാവാനും പാടില്ല.

എസ് മററിയർ എന്ന പാദ്രി സായ്പിനാൽ രചിക്കപ്പെട്ട ഒരു ഇംഗ്ലിഷ് പുസ്തകത്തിൽ ഇങ്ങനെ കാണുന്നു. "അവർ (സുറിയാനിക്കാർ) സ്വീകരിക്കുന്ന വിശ്വാസപ്രമാണത്തിൽ, "പുത്രനിൽ നിന്നും" എന്ന കൂട്ടതൽ പദങ്ങൾ വിട്ടിരിക്കുന്നു. ഈ പദങ്ങൾ ലത്തീൻ സഭയാൽ കൂട്ടിച്ചേർക്കപ്പെട്ടതും കിഴക്കെ സഭയും പടിഞ്ഞാറെ സഭയും തമ്മിലുണ്ടായ തർക്കങ്ങളുടെ പ്രധാനകാരണവുമാകുന്നു.

വീണ്ടും. ബി. ഫാറിസ് കെന്നല്ലർ എന്ന പണ്ഡിതൻ പറയുന്നതു:—കുസ്തന്തിനോപ്പോലിസിലെ വി. സൂന്നഹദോ

സി: നിശ്ചയിക്കപ്പെട്ട വിശ്വാസപ്രമാണത്തിൽ പുത്രനിൽ നിന്നും കൂടെ പുറപ്പെടുന്നു എന്നുള്ള വചനങ്ങളും വിട്ടിരിക്കുന്നു. ഇതു് പിൻ കാലത്തു് കൂട്ടിച്ചേർക്കപ്പെട്ടതാണെന്നു പരമസമ്മതം".

ഈ സംഗതി റോമ്മാചരിത്രകാരന്മാരും നല്ലപോലെ സമ്മതിക്കുന്നുണ്ടു്. റവ. യൌസേപ്പ് ഫ്റിവ്വ് എന്ന ഒരു റോമ്മാ പാദ്രിയാൽ രചിക്കപ്പെട്ട "ക്രിസ്തീയ സഭയുടെ സാമാന്യചരിത്രം" എന്ന പുസ്തകത്തിൽ കുസ്തന്തിനോസ്പ്പോലിസ് സുന്നഹദോസ് വി. ആത്മാവിന്റെ പുറപ്പാടിനെക്കുറിച്ചു് വിവരിച്ച വിശ്വാസ പ്രമാണം "വി. ആത്മാവു് പിതാവിൽ നിന്നു പുറപ്പെട്ടു പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നു എന്നു് ഞങ്ങൾ വിശ്വസിക്കുന്നു" എന്നാണെന്നു സാക്ഷിക്കുന്നു.

ഇതുപോലെ പല റോമ്മാ പണ്ഡിതന്മാരേയും സാക്ഷിപ്പാനുണ്ടു്. ആകയാൽ വി. ആത്മാവു് പിതാവിൽ നിന്നു പുറപ്പെടുന്നു എന്നുള്ള വിശ്വാസമാണു് അപ്പോസ്തോലികവും കാതോലികവുമായ പുരാതന സത്യവിശ്വാസമെന്നു തെളിയുന്നു. പൂർവ്വീക സുന്നഹദോസുകൾ അങ്ങിനെയാണു് നിശ്ചയിക്കയും സ്വീകരിക്കയും ചെയ്തിട്ടുള്ളതു്. റോമാസഭയും അങ്ങിനെയാണു് വിശ്വസിച്ചുപോന്നിരുന്നതു്. ഇപ്പോൾ റോമ്മാ സഭയിലും മറ്റും കാണുന്ന "പുത്രനിൽ നിന്നു്" എന്ന കൂട്ടിച്ചേർപ്പ് ഇടക്കാലത്തു ചേർത്തതും പാപ്പാമാർ സമ്മതിച്ചതുമാണു്. അതു് അപ്പോസ്തോലിക ഉപദേശമല്ല. അതൊരു പിശകായ ഉപദേശമാണു്. ഇങ്ങനെ പല തെററിയ ഉപദേശങ്ങൾ റോമ്മാ സഭയിൽ ഉണ്ടെന്നു കാണാവുന്നതാണു്.

---

## പാപ്പാസഭയുടെ ഉത്ഭവം.

"യാക്കോബായ സഭയുടെ ഉത്ഭവം" എന്ന തലക്കെട്ടോടുകൂടിയ ലേഖനത്തിന്റെ ഒരു ഭാഗമായ "കൽക്കദൂൻ സുന്നഹദോസ് കഴിഞ്ഞു നടന്ന സംഭവങ്ങൾ" എന്ന ഉപലേഖനം കഴിഞ്ഞ ഒക്ടോബർ മാസത്തിലെ കർമ്മേല കുസുമത്തിൽ

പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു് ഞാൻ വായിച്ചു. ലേഖകൻ ഫാദർ ജോസഫ് പഞ്ഞിക്കാരൻ എം. എ. അവർകളാണ്. ക്രിസ്തുവിൻെറ "ഏകസ്വഭാവം" എന്ന ഉപദേശത്തിൻെറ ഫലമായിട്ടാണ് യാക്കോബായ സഭ ഉത്ഭവിച്ചതെന്നു് ലേഖകൻ അനുമാനിച്ചിട്ടുള്ളതായി കാണുന്നു. എന്നാൽ ക്രിസ്തുവിൻെറ സ്വഭാവത്തെക്കുറിച്ചുള്ള വാദങ്ങളും കൽക്കദൂൻ സൂന്നഹദോസിൻെറ വാദങ്ങളും പരിശോധിക്കുമ്പോൾ യാക്കോബായ സഭയല്ലാ പാപ്പാ സഭയാണ് ഉത്ഭവിച്ചതെന്നു വെളിപ്പെടുന്നതെന്നാണ് എനിക്കു തോന്നുന്നതു്. അതുകൊണ്ടാണ് ഈ ലേഖനത്തിനു് "പാപ്പാസഭയുടെ ഉത്ഭവം" എന്നു ഞാൻ പേരുകൊടുത്തിരിക്കുന്നതു്.

ഏകസ്വഭാവം എന്ന വാദം ഒരു മതഭേദപക്ഷമാണെന്നു് കൽക്കദൂൻ സൂന്നഹദോസ് തീരുമാനിച്ചുവെന്നും ൩൨൫-ൽ നിഖ്യാസൂന്നഹദോസിൻെറ പ്രസ്താപനയ്ക്കെതിരായി അറിയോസുകാരും ൪൩൧-ൽ എഫേസൂസ് സൂന്നഹദോസിൻെറ തീരുമാനത്തിനെതിരായി നെസ്തോർകാരും വാദിച്ചതുപോലെയാണ് ൪൫൧-ൽ കൽക്കദൂൻ സൂന്നഹദോസ് എവുത്തിക്കൂസിനേയും ഡീയസ്കോറോസിനേയും ഏകസ്വഭാവ വാദത്തെയും ശപിച്ചപ്പോൾ ഏകസ്വഭാവവാദികൾ അതിനെതിരായി ഏകസ്വഭാവമതത്തെ പ്രചരിപ്പിക്കുവാൻ ശ്രമിച്ചതെന്നും മാത്രമാണ് ലേഖകൻ മുഖ്യമായി പ്രസ്താവിച്ചു കാണുന്നതു്. റോമ്മാസഭയുടെയോ മറേറാ പക്ഷവാദികളായ ചില ചരിത്രകാരന്മാരുടെ തപ്പിതങ്ങളായ രേഖകളെ കണ്ടുകൊണ്ട് ഫാദർ പഞ്ഞിക്കാരൻ ഇങ്ങിനെ തട്ടിമൂളിച്ചിരിക്കുന്നതു് ഒരു അത്ഭുതമായി കരുതേണ്ടതില്ല.

ഏകസ്വഭാവമെന്നു് സുറിയാനിസഭയും മററുസഭകളും പഠിപ്പിക്കുന്നതു് ഒരു വേദവിരോധമല്ല. മിശിഹായുടെ ദൈവത്വവും മനുഷ്യത്വവും തമ്മിൽ കൂടിക്കലർന്നിട്ടുണ്ടെന്നോ തൻെറ മനുഷ്യശരീരം സ്വർഗ്ഗത്തിൽനിന്നുണ്ടായതാണെന്നോ ആ സഭകൾ പഠിപ്പിക്കുന്നില്ലാ. തൻെറമനുഷ്യത്വവും ദൈവത്വവും അതാതിൻെറ പൂർണ്ണതയ്ക്കു യാതൊരു ഭംഗവുംകൂടാതെ ഏകയാളിൽ യോജിച്ചിരിക്കുന്നുവെന്നും ഈ യോജിപ്പിൻെറ ഫലമായി ഏകയാളിൻെറ ഏകസ്വഭാവം എന്നു പറയുന്നതു് യുക്തമാണെന്നും രണ്ടുസ്വഭാവമെന്നു പറയുന്നതു് യുക്തി

വിരുദ്ധമാണെന്നും അതു നെസ്തോറിയ മതത്തെ വീണ്ടും ഉൾപ്രവേശിപ്പിക്കയാണെന്നുമത്രെ സുറിയാനിസഭ പറയുന്നത്. ഈ ഉപദേശം നവീനമായി ഉണ്ടായതല്ലെന്നും ഒന്നാം എഫേസൂസ് സുന്നഹദോസിന്റെ പ്രസ്താവനയിൽ അതു ഉൾപെട്ടിട്ടുണ്ടെന്നും, ടി സുന്നഹദോസിന്റെ നേതാക്കന്മാരായ ക്കുറിലോസിന്റെയും മറ്റും എഴുത്തുകളിൽനിന്നും ആദിമപിതാക്കന്മാരുടെ രേഖകളിൽ നിന്നും അതു തെളിയുന്നുണ്ടെന്നും പ്രത്യേകം ഓൎക്കേണ്ടതാണ്. എവുതിക്കൂസിന്റെയും ദീയസ്കോറോസിന്റെയും ഉപദേശങ്ങൾ തമ്മിൽ യാതൊരു ഛേച്ചയുമില്ല. ഏകം എന്ന വാക്കിൽ മാത്രം ഒരു സംബന്ധമുണ്ടെന്നുപറയാം. ഉപദേശത്തിന്റെ സാരാംശത്തിൽ വലിയ അന്തരമുണ്ട്. ക്രിസ്തുവിന്റെ ദൈവത്വവും മനുഷ്യത്വവും തമ്മിൽ കൂടികലൎന്നു വേറൊരു വസ്തുവായി പരിണമിച്ചു എന്നും തന്റെ ശരീരം സ്വൎഗ്ഗത്തിൽ നിന്നുണ്ടായതാണെന്നും മറ്റുമാണ് എവുതിക്കൂസിന്റെ പാഷണ്ഡമതം. ദീയസ്കോറോസ് ഇതിനുനേരെ എതിരായിട്ടാണ് പഠിപ്പിച്ചിട്ടുള്ളത്. അതു അദ്ദേഹത്തിന്റെ എഴുത്തുകളും മറ്റും സാക്ഷിക്കുന്നുണ്ട്. ക്രിസ്തുവിന്റെ ദൈവത്വവും മനുഷ്യത്വവും തമ്മിലുള്ള യോജിപ്പിൽ അതാതിനുള്ള യാതൊരു ലക്ഷണങ്ങളും നശിപ്പിക്കാതെ യഥാപ്രകാരം സ്ഥിതിചെയ്യുന്നുവെന്നും അത്ഭുതകരമായ ഈ യോജിപ്പ് ഒരിക്കലും വേൎപിരിക്കപ്പെടാവതല്ലാത്തപ്രകാരം സംഭവിച്ചിരിക്കുന്നതുകൊണ്ട് യോജിപ്പിന്റെ മുദ്രയുടയാളമായി ഏകസ്വഭാവമെന്നു പറവാൻ പാടുള്ളുവെന്നും, നേരെ മറിച്ച് രണ്ടുസ്വഭാവം എന്നു പറയുന്നുവെങ്കിൽ ദൈവത്വവും മനുഷ്യത്വവും തമ്മിൽ വേൎപിരിയാവുന്നതാണെന്നുള്ള വേദ വിരോധത്തിനു സ്ഥലംകൊടുക്കയാണെന്നുമത്രെ അവർ പഠിപ്പിച്ചുകാണുന്നത്. ഏകസ്വഭാവം എന്ന ഉപദേശം കൽക്കദൂൻ സുന്നഹദോസിന്റെ ഇരുസ്വഭാവപ്രസ്താവനയ്ക്കു മുമ്പ് സ്ഥിതിചെയ്തിരുന്നതാണ്. അത് എഫേസൂസിലെ ഒന്നാം സുന്നഹദോസിന്റെ പ്രസ്താപനയിൽ അടങ്ങീട്ടുണ്ടെന്നാണ് ദീയസ്കോറോസും കൂട്ടരും വിചാരിക്കുന്നത്. അതുകൊണ്ടാണ് എഫേസൂസിലെ രണ്ടാം സുന്നഹദോസിൽവച്ചു ഇരുസ്വഭാവവാദികളെ നെസ്തോറിയന്മാരെ

ന്നനിലയിൽ ശപിക്കപ്പെട്ടത്. അതുകൊണ്ട് ഏകസ്വഭാവ ഉപദേശം ഇരു സ്വഭാവ ഉപദേശത്തിനു മുമ്പ് സ്ഥിതി ചെയ്തിരുന്നതാണ്. ദൈവസ്വഭാവവും മനുഷ്യസ്വഭാവവും തമ്മിൽ കൂടിക്കലർന്നിട്ടില്ലെന്ന് കൽക്കദോൻ സൂന്നഹദോസിൽ വച്ച് ദിയസ്കോറോസ് പ്രസ്താപിച്ചിട്ടുണ്ട്. അതുകൊണ്ട് ദിയസ്കോറോസിനെയും എവുത്തിക്കൂസിനെയും ഒരേ നിലയിൽ ദുരുപദേശികളായി കരുതുന്നത് ചരിത്രജ്ഞാനത്തിന്റെ വെറും അജ്ഞത മാത്രമാണ്. എവുത്തിക്കൂസിന്റെ പാഷണ്ഡമതത്തെ ഉദ്ദേശിച്ചാണ് മോനോഫിസായക്കാർ എന്ന പേരുണ്ടായത്. എന്നാൽ ദിയസ്കോറോസും അദ്ദേഹത്തിന്റെ അഭിപ്രായക്കാരായ സുറിയാനി സഭയും മററു സഭകളും ആ മോനോഫിസായ വിശ്വാസത്തെ സ്വീകരിക്കാത്തതുകൊണ്ട് മോനോഫിസായക്കാർ എന്ന പേരിന് അവർക്ക് അർഹതയില്ല. ഇരു സ്വഭാവത്തിന്റെയും ഏക സ്വഭാവത്തിന്റെയും വാദന്യായങ്ങളെ ചരിത്രപ്രകാരവും വേദശാസ്ത്രമനുസരിച്ചും നിഷ്പക്ഷബുദ്ധ്യാ പഠിച്ചിട്ടുള്ള പാശ്ചാത്യപണ്ഡിതന്മാരിൽ പലരും ഇതൊരു വാക്കുപടയാണെന്നും ഉപദേശത്തിന്റെ സാരാംശത്തിൽ ഇരുഭാഗക്കാരും തമ്മിൽ യാതൊരു ഭേദവുമില്ലെന്നും പ്രസ്താപിച്ചിട്ടുണ്ട്. ഇങ്ങിനെയുള്ള പല ന്യായങ്ങളാൽ ഏക സ്വഭാവമെന്ന പഠിപ്പിക്കുന്ന സഭകൾ ആദിമകാതോലികസഭയുടെ തുടർച്ചയാണെന്നു സ്പഷ്ടമാണ്. ഈ സത്യങ്ങളെല്ലാം 'കാതോലിക് സഭ' മാസികയിൽ ഇതിനു മുമ്പ് തെളിയിച്ചിട്ടുള്ളതാണ്.

എന്നാൽ ഫാദർ ജോസഫ് പഞ്ഞിക്കാരന്റെ ലത്തീൻ മനസ്സിന് ഇതൊന്നും സമ്മതിക്കാൻ നിവൃത്തിയില്ലത്രെ. അദ്ദേഹത്തിന്റെ സിദ്ധാന്തപ്രകാരം ഏകസ്വഭാവം എന്നു പറയുമ്പോൾ മതദ്വേഷമായി തീർന്നുപോയി. അത് ആരിയോസ് മുതലായ വേദവിരോധികൾ ചെയ്തതുപോലെ കൽക്കദോൻ സൂന്നഹദോസിന്റെ നിശ്ചയത്തിന് എതിരായ ഒരു പ്രവൃത്തിയാണത്രെ. ദിയസ്കോറോസും എവുത്തിക്കൂസും ഒന്നുപോലെ വേദവിരോധികളാണുപോലും. ഈ വിധം പക്ഷം പിടിച്ചുപറകയും തെററിദ്ധരിക്കയൊ തെററിദ്ധരിപ്പിക്കയൊ

ചെയ്യുകയും ചെയ്യുന്ന ലേഖകന്മാരുടെ പ്രസ്താവനകൾ വളരെ കരുതലോടുകൂടി വായിക്കേണ്ടതാണ്.

ഇതുവരെ വ്യവഹരിച്ചിട്ടുള്ളതിൽ നിന്ന് സുറിയാനിസഭയുടേയും മററും ഏകസ്വഭാവവാദം ഒരു പാഷണ്ഡ ഉപദേശമല്ലെന്നും കാതോലിക് സഭയുടെ ഉപദേശമാണെന്നും തൻനിമിത്തം ഏകസ്വഭാവം എന്നു പഠിപ്പിക്കുന്ന സുറിയാനി സഭയോ മററു സഭകളോ ഇടക്കാലത്തുൽഭവിച്ചതല്ലെന്നും നിഷ്പ്രയാസം ആർക്കും മനസ്സിലാവുന്നതാണ്. നേരെമറിച്ച് ഇരുസ്വഭാവവാദത്തിന്റെയും കൽക്കദോന സുന്നഹദോസിന്റെയും മററും ചരിത്ര ലക്ഷ്യങ്ങളെ പരിശോധിക്കുമ്പോൾ പാപ്പാസഭയുടെ ഉൽഭവം വെളിവാകുന്നു. കൽക്കദൂൻ സുന്നഹദോസിൽ അദ്ധ്യക്ഷം വഹിച്ചതു് മാർപ്പാപ്പായുടെ പ്രതിനിധികളാണ്. അതു് അതിനുമുമ്പു നടന്നിട്ടുള്ള സുന്നഹദോസുകൾക്ക് ഒരു വ്യത്യസ്തമാണ്. മാർപ്പാപ്പാ നിശ്ചയിച്ചതു്, ആ സുന്നഹദോസ് ഒരു ഭേദവും ചെയ്യാതെ അതുപോലെ സ്വീകരിക്കണമെന്നും എന്തെങ്കിലും ഭേദം ചെയ്യുന്നപക്ഷം പാപ്പാ പ്രതിനിധികൾ ആ സുന്നഹദോസിനെ ഉപേക്ഷിച്ച് ഇററലിയിൽ വേറൊരു സുന്നഹദോസ് വിളിച്ചുകൂട്ടുമെന്നു സിദ്ധാന്തിക്കയും ഭയപ്പെടുത്തുകയും ചെയ്തു. ദിയസ്കോറോസ് എഫേസൂസിലെ രണ്ടാമത്തെ സുന്നഹദോസ് നടത്തിയതു് മാർപ്പാപ്പായുടെ മനസ്സും സമ്മതവുമനുസരിച്ചല്ലെന്നും അതുകൊണ്ടു് ലേവോൻപാപ്പാ ദിയസ്കോറോസിനെ മുടക്കിയിരിക്കുന്നുവെന്നും തൻനിമിത്തം സുന്നഹദോസ് അദ്ദേഹത്തെ ബഹിഷ്ക്കരിക്കണമെന്നും പാപ്പാ പ്രതിനിധികൾ സിദ്ധാന്തിച്ചു. ദിയസ്കോറോസിന്റെ ഉപദേശത്തെയോ അദ്ദേഹത്തിന്റെ ഉപദേശങ്ങളടങ്ങിയ രേഖകളേയോ പരിശോധിക്കാതെയാണു് അദ്ദേഹത്തെ കൽക്കദൂൻ സുന്നഹദോസ് മുടക്കിയതു്. ആ സുന്നഹദോസിലെ അംഗങ്ങളിൽ ഏകദേശം പകുതിയോളം ആളുകൾ ഇല്ലാതിരുന്ന ഒരു യോഗത്തിൽ വച്ചാണു് ദിയസ്കോറോസിന്റെ മുടക്കു നിശ്ചയിച്ചതു്. കുസ്തന്തീനോസ് പോലീസിലെ പാത്രിയർക്കീസിന് റോമ്മാപ്പാപ്പാ കഴിഞ്ഞാൽ പിന്നീടുള്ള സ്ഥാനബഹുമതി കൊടുക്കേണ്ടതാണെന്നുള്ള നിശ്ചയത്തിനു് പാപ്പാ പ്രതിനിധികളോ ലേവോൻ

പാപ്പായെ സമ്മതിക്കുന്നതിന് വൈമനസ്യം കാണിച്ചു. ഇപ്രകാരം പല ചരിത്ര വര്‍ണ്ണങ്ങളെ പരിശോധിക്കുമ്പോള്‍ മാര്‍പ്പാപ്പായുടെ സ്വാധിപത്യ ഉപദേശത്തിന്റെ അല്ലെങ്കില്‍ പാപ്പാ സഭയുടെ ഉത്ഭവം കാണാം. കല്‍ക്കദൂന്‍ സൂന്നഹദോസ്, മാര്‍പ്പാപ്പായുടെ ഇത്തരം അവകാശങ്ങളെ മുഴുവന്‍ സമ്മതിച്ചില്ലെന്നു വരികില്ല. മുന്‍ സൂന്നഹദോസ് നടപടികളെ പരിശോധിക്കുമ്പോള്‍ മാര്‍പ്പാപ്പായുടെ അധികാരാവകാശങ്ങളെ ഈ സൂന്നഹദോസ്, ഏറെക്കുറെ സമ്മതിച്ചിട്ടുള്ളതായി കാണുന്നുണ്ട്. അതുകൊണ്ട് ഏക സ്വഭാവ വാദത്തിന്റെയും കല്‍ക്കദൂന്‍ സൂന്നഹദോസിന്റെയും ചരിത്ര പരിശോധനയില്‍നിന്ന് യാക്കോബായ സഭയുടെ ഉത്ഭവത്തെയല്ല പാപ്പാ സഭയുടെ ഉത്ഭവത്തെയാണ് കാണുന്നതെന്ന് സ്പഷ്ടമാണ്. കല്‍ക്കദൂന്‍ സൂന്നഹദോസില്‍ വച്ച് പാപ്പാ സഭ ഉത്ഭവിച്ചതിന്റെ ഫലമായി അലക്സന്ത്ര്യാസഭയും അന്ത്യോഖ്യാസഭയിലെ ഒരു വലിയ ഭാഗവുമായിട്ടാണ് പിരിയുന്നതിന് ഇടവന്നത്. എന്നാല്‍ റോമ്മാ സഭയും യവനായ സഭയും അതിന്റെ ശേഷം രണ്ടു മൂന്നു നൂററാണ്ടുകളോളം വളരെ ബുദ്ധിമുട്ടോടുകൂടിയും ചില കാലങ്ങളില്‍ അന്യോന്യം പിരിഞ്ഞും സ്ഥിതിചെയ്തിരുന്നുവെങ്കിലും ഒമ്പതാം നൂററാണ്ടിന്റെ മദ്ധ്യത്തില്‍ അവ രണ്ടും തമ്മില്‍ വീണ്ടും പിരികയാണുണ്ടായത്. ആ പിരിച്ചിലിന്റെയും പ്രധാനമായ കാരണം കല്‍ക്കദൂന്‍ സൂന്നഹദോസിന്റെ കാലത്ത് ഉത്ഭവിച്ച പാപ്പാ സഭയുടെ ചില പ്രത്യേക തത്വങ്ങള്‍ ക്രമേണ വളന്ന് ശക്തിപ്പെട്ടതാണ്. ആ തത്വങ്ങളെ വഹിക്കുന്നതിന് യവനായ സഭയ്ക്കു നിവൃത്തിയില്ലാതെ വന്നപ്പോഴാണ് റോമ്മാ സഭയുമായിപ്പിരിയുന്നതിനു സംഗതിയായത്.

എജിപ്ത് സിറിയാ മുതലായ ദേശങ്ങളിലെ സഭകള്‍ കല്‍ക്കദൂന്‍ സൂന്നഹദോസ് നിശ്ചയത്തെ സ്വീകരിക്കാതിരുന്നത് ചക്രവര്‍ത്തികളോടുള്ള സ്വാഭാവികമായ വിരോധം കൊണ്ടായിരുന്നുവെന്നും കല്‍ക്കദൂന്‍ വിശ്വാസപ്രമാണം ചക്രവര്‍ത്തിയുടെതായി കരുതിയിരുന്നതുകൊണ്ടായിരുന്നുവെന്നും മററുമാണ് പിന്നീട്ടു ലേഖകന്‍ പറയുന്നത്. ഈ പ്രസ്താവനയും വാസ്തവമായി കാണുന്നില്ല. റോമാപാപ്പാമാരേയും യവനായ

പാത്രിയക്കീസിന്റെയും മെത്രാന്മാരുടെയും പ്രേരണ അനുസ്സരിച്ച് കൽക്കദൂൻപ്രമാണത്തെ മുൻപറഞ്ഞ സഭകൾ സ്വീകരിക്കണമെന്ന് ചക്രവർത്തികളിൽ ചിലർ നിർബന്ധിക്കയും അതു സ്വീകരിക്കാത്തവരെ പീഡിപ്പിക്കയും ചെയ്തപ്പോൾ ചക്രവർത്തിയോടും എതിർത്തിട്ടുണ്ടെന്നുള്ളതു വാസ്തവമാണ്. എന്നാൽ ചക്രവർത്തികൾ അങ്ങിനെ ചെയ്തിട്ടുള്ളത് റോമാ പാപ്പായുടെയും മററും പ്രേരണ നിമിത്തമാണ്. ഇപ്രകാരം ചക്രവർത്തികളിൽ പലരും കൽക്കദൂൻ പക്ഷക്കാരോടുചേർന്നു പ്രവർത്തിച്ചതുകൊണ്ടാണ് അവർക്കു മൽക്കായക്കാർ അതായതു രാജപക്ഷക്കാർ എന്നു പേരുണ്ടായതു. എന്നാൽ ചക്രവർത്തികളിൽ പലരും ഇപ്രകാരം കൽക്കദൂൻ പ്രമാണത്തെ പ്രബലപ്പെടുത്തുന്നതിനു ശ്രമിച്ചിട്ടുണ്ടെങ്കിലും ഏതാനും ചില ചക്രവർത്തികൾ ഏക സ്വഭാവ പക്ഷക്കാരുടെ അഭിപ്രായത്തെ താങ്ങുകയും രണ്ടുപക്ഷക്കാരെയും തമ്മിൽ യോജിപ്പിക്കുന്നതിനു ശ്രമിക്കയും ചെയ്തിട്ടുണ്ട്. രണ്ടാം എഫേസൂസ് സുന്നഹദോസ് നിശ്ചയത്തെ തെയദോസിയോസ് ചക്രവർത്തി സ്വീകരിക്കയും ആ സുന്നഹദോസിന്റെ നിശ്ചയത്തെ ഭേദപ്പെടുത്തുന്നതിനു വേറൊരു സുന്നഹദോസു വിളിച്ചുകൂട്ടണമെന്നു മാർപ്പാപ്പായും മററും ക്രൂരക്കളുടെ നിർബന്ധമായി ആവശ്യപ്പെട്ടിട്ടും അതിനെ ചക്രവർത്തിയുടെ മരണംവരെയും അനുവദിക്കാതിരിക്കയും ചെയ്തു. അതുകൂടാതെ പല ചക്രവർത്തികൾ ഇരുഭാഗക്കാരെയും തമ്മിൽ യോജിപ്പിക്കുന്നതിനു ശ്രമിക്കയും ഇരുഭാഗക്കാർക്കും സമ്മതിക്കാവുന്ന ചില വിശ്വാസപ്രസ്താവനകളെ പരസ്യപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. അവടെയൊക്കെയും ആ വിധത്തിലുള്ള യോജിപ്പിനു പ്രധാന തടസ്സമായിനിന്നതു മാർപ്പാപ്പാമാരും അവരോടുചേർന്ന മെത്രാന്മാരുമാണ്. കൽക്കദൂനിൽവച്ചു സ്വീകരിക്കപ്പെട്ടിട്ടുള്ള മാർപ്പാപ്പായുടെ വിശ്വാസപ്രസ്താവന സാരാംശത്തിൽ ഭേദംകൂടാതെ ഇളക്കി പ്രതിഷ്ഠിക്കുന്നപക്ഷം മാർപ്പാപ്പായുടെ അധികാരത്തിനു കേടു തട്ടുമെന്നാണ് വിചാരിച്ചതു. യവനായ സഭയിലെ അനേക മെത്രാന്മാരും ചക്രവർത്തികളോടൊന്നിച്ചു യോജിപ്പിനുവേണ്ടി ശ്രമിച്ചിട്ടുണ്ട്. ആ അവസരങ്ങളിലെല്ലാം യോജിപ്പിനു പ്രധാനതടസ്സമായി തീർന്നതു മാർപ്പാപ്പായാണ്. അതുകൊണ്ടു ഈജിപ്തിലെയും, സിറിയായിലെയും

സഭകൾ എതിൎത്തതു് ചക്രവൎത്തികളുടെ വിശ്വാസപ്രമാണത്തോടെന്നല്ല. എന്നാലും പ്രത്യേകമായി മൎപ്പാപ്പാമാരുടെ അധികാരനിലയെ താങ്ങുന്ന കൽക്കദോൻപ്രമാണത്തോടാണു്.

ഫാദർ പാഞ്ഞിക്കാരന്റെ ലേഖനത്തിലെ ഒരുഭാഗം കൂടി വിമൎശിച്ചു് ഈ ലേഖനത്തെ അവസാനിപ്പിക്കാം "ദൈവമേ! നീ ശുദ്ധമുള്ളവനാകുന്നു. ബലവാനേ! നീ ശുദ്ധമുള്ളവനാകുന്നു. മരണമില്ലാത്തവനേ! നീ ശുദ്ധമുള്ളവനാകുന്നു" എന്നുള്ള സ്തോത്രഗീതത്തോടു "ഞങ്ങൾക്കുവേണ്ടി കുരിശിൽ തൂങ്ങപ്പെട്ടവനേ" എന്നുള്ള ഭാഗംകൂടി ചേൎത്തതു് അന്ത്യോഖ്യായിലെ ഏക സ്വഭാവ പാത്രിയക്കീസായ പത്രോസാണെന്നും കൂട്ടിച്ചേൎത്ത ഈ വാക്യം ഏക സ്വഭാവവാദികളുടെ മുദ്രാവാക്യമായിത്തീൎന്നു എന്നും ലേഖകൻ പറയുന്നു. ഈ സംഗതിയിലുള്ള ഒരു വലിയ തെറ്റിദ്ധാരണ പ്രത്യേകം ഗ്രഹിക്കേണ്ടതായിട്ടുണ്ടു്, "ദൈവമേ! നീ ശുദ്ധമുള്ളവനാകുന്നു" എന്നു തുടങ്ങിയുള്ള മൂന്നു സ്തോത്ര പ്രാൎത്ഥനയും ത്രിത്വത്തിലെ ആളുകളെ ഉദ്ദേശിച്ചാണെന്നും അതിനാൽ "ഞങ്ങൾക്കുവേണ്ടി കുരിശിൽ തൂങ്ങപ്പെട്ടവനേ" എന്നുള്ള വാക്യം മുൻ സ്തോത്രങ്ങളെ വിശേഷിപ്പിക്കുന്ന വാചകമാണെന്നും തന്നിമിത്തം ത്രിത്വം കുരിശിക്കപ്പെട്ടുവെന്നാണു് പത്രോസ് പാത്രിയക്കീസ് പഠിപ്പിച്ചതെന്നും മററും പാശ്ചാത്യ ചരിത്രകാരന്മാരിൽ പലരും പറയുന്നുണ്ടു്. എന്നാൽ ഇതൊരു വലിയ തെറ്റിദ്ധാരണയാണെന്നു് സുറിയാനി സഭാപിതാക്കന്മാരുടെയും മററും എഴുത്തുകളെ പരിശോധിക്കുമ്പോൾ വെളിപ്പെടുന്നതാണു്. "ദൈവമേ! നീ ശുദ്ധമുള്ളവനാകുന്നു." എന്നു തുടങ്ങിയുള്ള മൂന്നു സ്തോത്രങ്ങൾ മിശിഹാതമ്പുരാനെ ഉദ്ദേശിച്ചാണെന്നും "ഞങ്ങൾക്കു വേണ്ടി കുരിശിൽ തൂങ്ങപ്പെട്ടവനേ" എന്നുള്ള വാചകത്താൽ നെസ്തോറിയരും അവരെ തുടൎന്നു് കല്ക്കദോനിയരും പഠിപ്പിക്കുന്നതായി വിചാരിക്കുന്നതുപോലെ മിശിഹാ തമ്പുരാൻ മരിച്ചപ്പോൾ തന്റെ ദൈവത്വം മാറിപ്പോയിട്ടില്ലെന്നുള്ള ഉപദേശത്തെ സ്ഥാപിക്കയാണെന്നുമത്രെ കാണുന്നതു്. ഈ സത്യത്തെ തെറ്റിദ്ധരിച്ചു് ത്രിത്വം മരിച്ചുവെന്നുള്ള ഉപദേശത്തെ സ്ഥാപിപ്പാനാണു് ടി വാചകം കൂട്ടിച്ചേൎത്തതെന്നു് പറയുന്നപക്ഷം അതിനെന്തൊരു മറുപടിയാണു് പറയേണ്ടതു്.—Fr. Mathews,

---

# മതപരിവൎത്തനം.

## II

(എം. പി. വൎക്കി.)

---

ഇടവം, മിഥുനം ലക്കം കാത്തോലിക് സഭയിൽ മേലെഴുതിയ തലവാചകത്തിൽ ഞാൻ എഴുതിയിരുന്ന ലേഖനത്തിനു മറുപടിയെന്ന ഭാവേന പടയാടി പൌലോസ് ശെമ്മാശ്ശനവർകൾ ൯൭ ചിങ്ങം ൩൧-ാംനു-ലെ നസ്രാണിദീപികയിൽ എഴുതിയ ലേഖനം വായിച്ചു. നസ്രാണിദീപിക പത്രാധിപർ പത്രധൎമ്മത്തെ വിസ്മരിച്ച് ആ ലേഖനം പ്രസിദ്ധപ്പെടുത്തിയതിൽ ഒട്ടും ആശ്ചൎയ്യപ്പെടാനില്ല. ആ ലേഖനം കാത്തോലിക് സഭയ്ക്കു അയച്ചു കൊടുക്കുകയും പത്രാധിപർ അതു ഉപേക്ഷിക്കുകയും ചെയ്തതിന്റെ ശേഷം അതു പ്രസിദ്ധപ്പെടുത്തേണ്ടതായിരുന്നു. ഇതിലും ആക്ഷേപകരങ്ങളായ സംഗതികൾ നടത്താൻ മതഭ്രാന്ത് മനുഷ്യരെ പ്രേരിപ്പിക്കുന്നതാണല്ലൊ എന്നു സമാധാനപ്പെടുന്നു.

ശെമ്മാശ്ശന്റെ മതപരിവൎത്തനം ലൌകികമായ ഏതൊ ഉദ്ദേശ്യത്തെ ലാക്കാക്കി ചെയ്തതാണെന്നൊ യഥാൎത്ഥമായ ആത്മരക്ഷയെ ഉദ്ദേശിച്ചു ചെയ്തതാണെങ്കിൽ ആക്ഷേപത്തിനു പകരം അഭിനന്ദനത്തിനാണ് അദ്ദേഹം പാത്രമാകേണ്ടതെന്നും ആയിരുന്നു എന്റെ വാദം. തന്റെ ആത്മരക്ഷയെ ഉദ്ദേശിച്ചു മാത്രം ചെയ്തതാണെന്നു തുറന്നു പറയാൻ ശെമ്മാശ്ശന് ഇപ്പോഴും ധൈൎയ്യം വന്നിട്ടില്ല. അക്കാൎയ്യം ഇപ്പോഴും മൌനം ഭജിക്കുകയാണ്. ലൌകികമായ ഉദ്ദേശമാണെന്നു വെളിപ്പെടുത്താൻ ഞാൻ അനേക സംഗതികൾ എടുത്തു പറഞ്ഞിരുന്നു. ഒരു സംഗതിയൊഴിച്ചു ബാക്കി ഒന്നിനും മറുപടിയില്ല. അതുകൊണ്ടു അതെല്ലാം അദ്ദേഹം സമ്മതിച്ചതായി അനുമാനിക്കുന്നതു ന്യായമായിരിക്കും. "കണ്ടനാട്ടെ കപ്യാരു

കാണിച്ചുപോകയാണു" എന്നു പറഞ്ഞ സംഗതിയെ മാത്രം ശെമ്മാശ്ശൻ നിഷേധിക്കുന്നു. ഞാൻ വിവരിച്ചമാതിരി വഴി മദ്ധ്യേവച്ചു വല്ല സംഭാഷണം ഉണ്ടായൊ എന്നും ഉണ്ടായെങ്കിൽ എന്താണെന്നും മററും ശെമ്മാശ്ശൻ പറയുന്നില്ല. ഈ സംഭാഷണം നടന്ന ദിവസവും പിറെറ ദിവസവുമായി ഞാൻ ഈ വിവരം തൃപ്പൂണിത്തുറെയുള്ള പത്തുപന്ത്രണ്ടു മാന്യന്മാരോടു നേരിട്ടു പറയുകയും ആ വിധത്തിൽ അതു തൽക്ഷണം അങ്ങാടിപ്പാട്ടാകയും ചെയ്തതാണു്. കണ്ടനാട്ടെ രണ്ടിന്റെ കാര്യമൊ മററൊ സൂചിപ്പിച്ചു് മീനം, മേടം ലക്കം കാത്തോലിക് സഭയിൽ പത്രാധിപർ സന്ദർഭവശാൽ ഈ സംഭാഷണത്തെ അല്പം വിവരിച്ചിട്ടുണ്ടായിരുന്നു. ഈ സംഗതി ഞാൻ പത്രാധിപരെ അറിയിച്ചതല്ല. എന്റെ അറിവൊ ആവശ്യമൊ കൂടാതെ തൃപ്പൂണിത്തുറെനിന്നു് ഏതൊ ഒരാൾ എഴുതി അയച്ചതായിരിക്കണം. എന്റെ ലേഖനം വായിച്ചതിനുശേഷം അതിൽ പറയുന്ന സംഗതികളെല്ലാം വാസ്തവമാണെന്നും പക്ഷെ അതൊക്കെ പരസ്യമാക്കാമൊ എന്നും ശെമ്മാശ്ശൻ ചില മാന്യന്മാരോടു പറയുകയുണ്ടായി. ഇപ്പോൾ ഈ സംഭവത്തെ നിഷേധിച്ചെഴുതിയതു് എന്താണെന്നു വായനക്കാർ തീർച്ചയാക്കട്ടെ. എനിക്കു് ഇതിനെ സംബന്ധിച്ചു തൽക്കാലം കൂടുതലായി ഒന്നും പറയാനില്ല.

വേറൊരു സംഗതി പറയുന്നുള്ളതു ഞാൻ ശെമ്മാശ്ശന്റെ കുഡുംബത്തെ അകാരണമായി ആക്ഷേപിച്ചു എന്നാണു്. ഇതിനു സമാധാനം എന്റെ ആദ്യ ലേഖനത്തിൽ തന്നെയുണ്ടു്. എനിക്കു ശെമ്മാശ്ശന്റെ കുഡുംബത്തെ ആക്ഷേപിക്കാൻ സാധാരണയായി യാതൊരു ആവശ്യവുമില്ല. ഞങ്ങളുടെ കുഡുംബങ്ങൾ തമ്മിൽ എന്തെങ്കിലും ബന്ധമൊ വൈരമൊ ഇല്ല. ശെമ്മാശ്ശൻ മതപരിവർത്തനം ചെയ്തു ഉടനെ അയാൾക്കും അയാളുടെ കുഡുംബത്തിനും ഇല്ലാത്ത യോഗ്യതകൾ വച്ചു കെട്ടിക്കൊണ്ടു സകല റോമൻ പത്രങ്ങളും ജയഭേരി അടിച്ചു. ദൂരസ്ഥന്മാരെ മനഃപൂർവ്വം തെററിദ്ധരിപ്പിക്കാനുള്ള ഈ പൈശാചിക ശ്രമത്തെ കഴിയുന്നവിധം തടയുവാൻ ബാദ്ധ്യപ്പെട്ട മലങ്കര സഭയിലെ ഒരു അംഗമായ എനിക്കു ചുമതല

യുണ്ടെന്നു എനിക്കു തോന്നി. അങ്ങനെ ഒരു ദുരതലയുണ്ടെന്നാണ് ഇപ്പോഴും എനിക്കു തോന്നുന്നത്. ശെമ്മാശ്ശൻ ഒരു പ്രസിദ്ധപ്പെട്ട കുഡുംബത്തിലെ അംഗമാണെന്നു റോമൻ പത്രങ്ങൾ പറഞ്ഞപ്പോൾ, വാസ്തവം അങ്ങിനെയല്ലെന്നും കുപ്രസിദ്ധനും ജെയിൽ ചാടിയവനും ആയ ഉമ്പാലിയും ശെമ്മാശ്ശനും ജ്യേഷ്ഠാനുജന്മാരുടെ മക്കളാണെന്നു ഞാൻ പറയേണ്ടതായിരുന്നു. അങ്ങിനെ ഞാൻ പറഞ്ഞില്ല. ശെമ്മാശ്ശൻ സുറിയാനി, മലയാളം, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ പണ്ഡിതനാണെന്നു റോമൻ പത്രങ്ങൾ പറഞ്ഞപ്പോൾ, വാസ്തവം അങ്ങിനെയല്ലെന്നും ശെമ്മാശ്ശൻ പഴയ മട്ടിലുള്ള ആശാന്റെ അടുക്കൽ പഠിച്ച ആളാണെന്നും പുതിയ രീതിയിലുള്ള ഇംഗ്ലീഷ് സ്കൂളിലൊ മലയാളം സ്കൂളിലൊ പഠിച്ചിട്ടില്ലെന്നും കുഡുംബപാരമ്പര്യം അനുസരിച്ചു കർബാനയ്ക്കു കൂടുന്നതിനുള്ള സുറിയാനി മാത്രമെ പഠിച്ചിട്ടുള്ളൂ എന്നും ഞാൻ പറയേണ്ടതായിരുന്നു. അതും ഞാൻ പറഞ്ഞില്ല. ശെമ്മാശ്ശനൊ അയാളുടെ ചാർച്ചക്കാരെക്കൊ ഇക്കാര്യത്തിൽ മനസ്താപത്തിനു ഞാൻ ഇടയാക്കിയെങ്കിൽ അതിനു ഉത്തരം പറയേണ്ടതു ഭീമമായ വ്യാജപ്രസ്താവം ചെയ്ത റോമൻ പത്രങ്ങളാണ്.

റാവുസാഹെബ് പി. കെ. വറുഗീസിന്റേതെന്നു പറഞ്ഞു ഒരെഴുത്തു ശെമ്മാശ്ശൻ ഉദ്ധരിച്ചിട്ടുണ്ട്. അതു പ്രസിദ്ധപ്പെടുത്താൻ അനുവാദമുള്ള വിവരം പ്രസ്താവിച്ചു കാണുന്നില്ല. എഴുത്തു വാസ്തവത്തിൽ മിസ്റ്റർ വറുഗീസു എഴുതിയതാണൊ എന്നു എന്റെ മാന്യസ്നേഹിതനോടു ചോദിക്കാൻ കഴിഞ്ഞില്ല. എഴുത്ത് അദ്ദേഹം എഴുതിയതാണെന്ന് ഊഹിച്ചുംകൊണ്ടു ചുരുക്കത്തിൽ മറുപടി പറയുന്നു. റോമ്മായിൽ ചേരുന്നതു ഉചിതമായെന്നാണ് മിസ്റ്റർ വറുഗീസു പറയുന്നത്. അതു കേവലം ഒരു വക്കീലിന്റെ—ശെമ്മാശ്ശന്റെ വക്കീലിന്റെ—നിലയിൽ പറഞ്ഞതാണെന്നുള്ളതിനു സംശയമില്ല. അല്ലാത്തപക്ഷം മിസ്റ്റർ വറുഗീസു തന്റെ പൂർവ്വമാതാവിനെ ഉപേക്ഷിച്ചു കുപ്രസിദ്ധയായ റോമ്മാസഭയെ ആശ്ലേഷിക്കാത്തതു എന്താണെന്നുള്ള ചോദ്യം ഉത്ഭവിക്കുമല്ലൊ. ശെമ്മാശ്ശന്റെ മതപരിവർത്തനത്തിനു കാരണം ലൌകികകാരണങ്ങൾ ആണെന്നു "വാദിക്കുന്നതിൽ എത്രത്തോളം വാസ്ത

വമുണ്ടായാലും" ഈ വക ആക്ഷേപങ്ങൾക്കു മതിയായ യാതൊരു വിലയും ഇല്ലെന്നാണു വക്കീലിന്റെ അഭിപ്രായം. ഇത് അദ്ദേഹത്തിന്റെ അതിസാമർത്ഥ്യത്തോടുകൂടിയ വക്കീൽവൃത്തിയുടെ ഉത്തമ ലക്ഷണത്തെ സ്പഷ്ടമാക്കുന്നു. ഈ പുതപ്പിന്റെ അകത്തു പൊതിഞ്ഞിരുന്ന കത്തെ ശെമ്മാശ്ശൻ കാണാഞ്ഞതിൽ ആശ്ചര്യമില്ല. ഒരു റാവു സാഹിബിന്റെ സർട്ടിഫിക്കേറ്റു ശെമ്മാശ്ശനു ഒരു ബ്യൂളാപോലെയാണല്ലോ. എന്നാൽ ദീപിക പത്രാധിപർ ഈ കത്തു കാണാഞ്ഞതിൽ അല്പം ആശ്ചര്യപ്പെടേണ്ടിയിരിക്കുന്നു. ഈ തരത്തിലുള്ള സർട്ടിഫിക്കേറ്റു വേറെ പല സുറിയാനിക്കാരിൽനിന്നും കിട്ടാൻ വഴിയുണ്ട്. ശെമ്മാശ്ശൻ സ്വന്തം സഭയിൽ കത്തനാരു പട്ടത്തിനു ശ്രമിച്ചു. അതു ഫലിച്ചില്ല. പല ദിക്കിലും നോക്കി. സാധിച്ചില്ല. പിന്നെ റോമ്മായിൽ ചേരാതെ എന്തുചെയ്യും? അതുകൊണ്ടു റോമ്മായിൽ ചേർന്നതു ഉചിതമായി. എന്താണെന്നുവച്ചാൽ അതു ലോകമൊട്ടുക്കും വ്യാപിച്ച സഭയല്ലെ. സുറിയാനിക്കാർക്കു വേണ്ടാത്ത ആളുകളെ റോമ്മാക്കാരല്ലാതെ പിന്നെ ആരാണ് എടുക്കുക. ഇതാണു വക്കീലിന്റെ വാദം. മതം മാറുന്നതും മററും ആത്മരക്ഷയെ ഉദ്ദേശിച്ചാണെന്നുള്ള സർവ്വപ്രധാനമായ സംഗതിയെ മാററിവച്ചാൽ മിസ്റ്റർ വറുഗീസിനെപ്പോലെ പ്രസ്താവിക്കാൻ ഞാനും ഒരുക്കമാണു്. മിസ്റ്റർ വറുഗീസിന്റെ ഉപദേശം വളരെ വിലയേറിയതാണ്. അതു ശെമ്മാശ്ശൻ വിലവസ്തുമെന്നു വിശ്വസിക്കുന്നു. "സത്യമനസ്സാക്ഷിയോടും സ്ഥിരതയോടും" കൂടി നിൽക്കാനാണ് ഉപദേശം. അതിന്റെ അർത്ഥം എന്തായാലും ഇനി തിരിച്ചുവന്നു റാവു സാഹിബിന്റെ സർട്ടിഫിക്കേററിനു ഇനിയും ആവശ്യപ്പെടരുതെന്നാണ്. ഇത്തരത്തിലുള്ള ഒരെഴുത്തു ലഭിക്കാനും അതു പ്രസിദ്ധപ്പെടുത്തണമെന്നു തോന്നാനും ശെമ്മാശ്ശനെ പ്രേരിപ്പിച്ച മനഃസ്ഥിതിയെ ഞാൻ അനുമോദിക്കുകയൊ അനുശോചിക്കുകയൊ വേണ്ടതെന്നു സംശയമാണ്.

# ഒരു പെറിയ അഭിപ്രായം,

"കാത്തോലിക്സഭ", "സുറിയാനിസഭ" എന്നീ മാസികകളുടെ പ്രവൎത്തകന്മാരുടേയും മലങ്കര സുറിയാനി സഭയിലെ നേതാക്കന്മാരുടെയും പ്രത്യേക ശ്രദ്ധയെ ആകൎഷിപ്പാൻ.

നമ്മുടെ മലങ്കരയാക്കോബായ സത്യസുറിയാനി സഭയിൽ വന്നുകൂടിയിരിക്കുന്നതും, കഴിഞ്ഞുപോയതും, മെലാൽ ഉണ്ടാവയെക്കാവുന്നതുമായ കുഴപ്പങ്ങൾക്കു പ്രധാനമായ കാരണം കണ്ടുപിടിച്ചിരിക്കുന്നതു, നമ്മുടെ സഭയ്ക്കു ശരിയായ വിധത്തിൽ ഒരു ഭരണക്രമം ഇല്ലാഞ്ഞിട്ടാണു്, എന്നുള്ളതാണു്. എന്നാൽ ന്യായമായ വിധത്തിൽ ഒരു ഭരണരീതി ഇതുവരെ ഉണ്ടായിട്ടില്ലെന്നു എല്ലാവരും സമ്മതിക്കുന്ന ഒരു സംഗതിയാണു്. ആ കുറവിനെ പരിഹരിക്കാനാണെന്നുള്ള ഉദ്ദേശത്തോടുകൂടിയാണെല്ലാ മേല്പറഞ്ഞ രണ്ടു മാസികകളുടെയും പുറപ്പാടിന്റെ ഉദ്ദേശമെന്നു ഞാൻ വിചാരിക്കുന്നതു്. സഭയുടെ ഭരണ ക്രമത്തെ സംബന്ധിച്ചു ഈ രണ്ടു പത്രക്കാരും ഇപ്പോൾ വലിയ വാദത്തിൽ ഇരിക്കുന്നു. ഒരു കൂട്ടർ നമ്മുടെ സഭയ്ക്കു ജനാധിപത്യഭരണരീതിയാണു് വേണ്ടതെന്നും, ഒരു കൂട്ടർ എപ്പിസ്കോപ്പൽ ഭരണരീതിയാണു് വേണ്ടതെന്നും വാദിക്കുന്നു. ജനാധിപത്യ ഭരണരീതി ഇന്നതാണെന്നു 'സുറിയാനിസഭ' മാസികവഴിയായി അതിലെ പ്രവൎത്തകന്മാർ ഒരു കരടു ബില്ലുകൊണ്ടു പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. എപ്പിസ്കോപ്പൽ ഭരണരീതി ഇന്നതരത്തിലാണെന്നു ആ അഭിപ്രായത്തെ പിൻതാങ്ങുന്നവർ പ്രസിദ്ധപ്പെടുത്തീട്ടില്ലാത്തതുകൊണ്ടു അതിനെ സംബന്ധിച്ചു് ഒരഭിപ്രായം പൊതുജനങ്ങൾക്കു് ധരിപ്പാനൊ പറവാനൊ സാധിക്കാതെയുമിരിക്കുന്നു. എങ്കിലും ആയതു ഇന്നതരത്തിൽ ആയിരിപ്പാനെ മാൎഗ്ഗമുള്ളു എന്നു പരക്കെ പൊതുജനങ്ങളുടെ മനസ്സിൽ കടന്നുകൂടീട്ടുണ്ടു്. ആ ധാരണ ശരിയോ, തെറ്റോ എന്ന് എപ്പിസ്കോപ്പൽ ഭരണരീതിയുടെ കരടുബില്ലു പ്രസിദ്ധമാകുമ്പോൾ അല്ലാതെ ഇപ്പോൾ തീൎച്ചപ്പെടുത്തുവാനും നിവൃത്തിയില്ലാതെ വന്നിരിക്കുന്നു.

നമ്മുടെ സമുദായത്തിന്റെ ഭാവിശ്രേയസ്സിനെ ഉദ്ദേശിച്ചു പ്രസിദ്ധപ്പെടുത്തുന്നതുമെല്ലാറഞ്ഞ രണ്ടു മാസികകളും ആദ്യംമുതൽ ഞാൻ വരുത്തി വായിക്കുന്നുണ്ടു്. എന്നാൽ വായിച്ചിടത്തോളം സംഗതികളെക്കൊണ്ടു് എനിക്കു ചില അഭിപ്രായങ്ങൾ തോന്നുന്നുണ്ടു്. ബുദ്ധിമാന്മാരും മഹാമനസ്കന്മാരുമായ ജനങ്ങൾക്കു് എന്റെ അഭിപ്രായം തിരെ രുചിച്ചില്ലെന്നും വരുന്നാകാം. ഏതായാലും തോന്നുന്ന അഭിപ്രായങ്ങൾ തുറന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല.

ഒന്നാമതു ഈ പത്രങ്ങളിലെ ലേഖനകർത്താക്കളിൽ ചിലർ തങ്ങൾക്കു മാതൃഭാഷയിലുള്ള നൈപുണ്യത്തെ വിശദപ്പെടുത്തി കാണിക്കാൻ ഇതേപ്പുറം നല്ലതരമാണെന്നു കരുതി ലേഖനങ്ങൾ എഴുതുന്നുണ്ടു്, ചിലൎക്കു വല്ലവരോടും വിരോധമോ, പകയോ ഉണ്ടെങ്കിൽ ആയതു പോക്കുവാൻ ഇതു നല്ല അവസരമാണെന്നു കരുതി ഓരോ ലേഖനങ്ങൾ എഴുതി തട്ടിമൂളിക്കുന്നുണ്ടു്. ചിലർ സാക്ഷാൽ മതവൈരാഗികളും ഭക്തിയുമുള്ളവരായി സഭയുടെ നന്മയെ ഉദ്ദേശിച്ചു ലേഖനങ്ങളെഴുതുന്നവരുമുണ്ടു്, എന്നാൽ ചില ലേഖനങ്ങളിൽ മെത്രാപ്പോലീത്തന്മാരെ സംബന്ധിച്ചുള്ള വാചകരീതിയിൽ ചിലതു് അതിരുകവിഞ്ഞു പോകുന്നുണ്ടെന്നു പലരും അഭിപ്രായപ്പെടുന്നതു ഞാൻ കേട്ടിട്ടുണ്ടു്-

നമ്മുടെ പിതാക്കന്മാരോടു നാം ഭക്തിയും, സ്നേഹവും, ബഹുമാനവും, വണക്കവും കാണിക്കാഞ്ഞാൽ പിന്നെ ആരാണു് അവരോടു കാണിപ്പാനുണ്ടാകുന്നതു്? സംഗതിയുടെ ഗൌരവംകൊണ്ടു് സ്വരം കവിഞ്ഞുപോയതാണെന്നു ഒരു ഒഴികഴിവു ലേഖനകർത്താക്കൾ പറയുമായിരിക്കാം, ആയതു സംസാരത്തിലാണെങ്കിൽ ആ യുക്തി പക്ഷെ യോജിക്കുമായിരിക്കും, എഴുത്തുകളിൽ അങ്ങിനെ സംഭവിപ്പാൻ തരമുണ്ടോ എന്നു തോന്നുന്നില്ല. അവരവർ എഴുതിയതു ഒരിക്കലല്ല, പത്തുപ്രാവശ്യം വായിച്ചു നോക്കിയും അതിൽ വല്ല വീഴ്ചയുമുണ്ടെങ്കിൽ ആയതു തീൎക്കാതെയും ആരും പ്രസിദ്ധീകരിപ്പാൻ വിടാറില്ല. ആ സ്ഥിതിക്കു കാൎയ്യത്തിന്റെ ഗൌരവംകൊണ്ടു സ്വരം കവിഞ്ഞു പോയതാണെന്നുള്ള യുക്തിക്കു് തരമില്ലെന്നാണെനിക്കു തോന്നുന്നതു്. അങ്ങിനെയുള്ള വാചകങ്ങൾ തീരെ മ

നഃപൂൎവ്വത്തിൽ നിന്നുതഴവിക്കുന്നതാണെന്നു വിചാരിപ്പാനെ മാൎഗ്ഗമുള്ളു. ജനങ്ങൾക്കു അറിവു വൎദ്ധിക്കുന്തോറും മാതാപിതാക്കന്മാരോടും, ഗുരുഭൂതന്മാരോടും, ഭരണകൎത്താക്കന്മാരോടും മററുമുള്ള ഭക്തി വൎദ്ധിച്ചുവരികയാണു വേണ്ടതു്. നേരെ മറിച്ചു ഇപ്പോഴത്തെ പുതിയ പരിഷ്കാരംകൊണ്ടു കാണുന്നതു തീരെ വിപരീതമായിട്ടാണു്. "വിദ്യാൎത്ഥിബഹളം"തന്നെ നമുക്കു ഒന്നാമതാം, സ്കൂളിൽപോയി പഠിക്കുന്ന വിദ്യാൎത്ഥികൾക്കു് തങ്ങളെ തങ്ങളുടെ മാതാപിതാക്കൾ, അല്ലെങ്കിൽ രക്ഷകൎത്താക്കൾ ഏതുദ്ദേശത്തോടുകൂടിയാണ് സ്കൂളിലേക്കയച്ചിട്ടുള്ളതെന്നു അശ്ശേഷം ആലോചിക്കാതെ പുറമെ നടക്കുന്നതായ ഓരോ കാൎയ്യങ്ങളിൽ അവർ അനാവശ്യമായി തലയിട്ടു് വലുതായ കുഴപ്പങ്ങൾ ഉണ്ടാക്കിത്തീൎക്കുന്നതായ അനേകം സംഭവങ്ങൾ നമ്മുടെ ദൃഷ്ടിയിൽ പെട്ടും നാം അനുഭവിച്ചുമിരിക്കുന്നതാണല്ലോ. ഈ സ്ഥിതിയ്ക്കു ഇപ്പോൾ കീഴ്‌വഴക്കം ഇല്ലാതെ പെരുമാറുന്നതുകൊണ്ടു് വ്യസനിക്കേണ്ട ആവശ്യമില്ലെന്നും ആയതു ഒരുവക പുതിയ പരിഷ്കാരം എന്നു വച്ചു സമാധാനപ്പെട്ടിരിക്കയാണു് നല്ലതെന്നും വിചാരിക്കുന്നു. കാൎയ്യം നടത്തിപ്പിനുവേണ്ടി മെത്രാച്ചന്മാരെയും, അച്ചന്മാരെയും, സമുദായത്തിലെ ശേഷം നേതാക്കന്മാരെയും ശകാരിച്ചതുകൊണ്ടു ഒരു പ്രയോജനവുമില്ല. കാൎയ്യങ്ങളെ സംബന്ധിച്ചു ന്യായമായി സംസ്സാരിക്കുന്നതല്ലാതെ അവരെ ഹാസ്യമായി പറഞ്ഞതുകൊണ്ടോ എഴുതിയതുകൊണ്ടോ ചുരുക്കം ചിലരുടെ അഭിലാഷം സാധിച്ചുവെന്നല്ലാതെ, ഭയപ്പെടുത്തൽകൊണ്ടോ മറേറാ അവർ പിന്നോക്കം തിരിയുമൊ എന്നു് ആരും ശങ്കിക്കേണ്ടാ, ആയതുകൊണ്ടു കഴിയുന്നതും പൃഷസമായിട്ടുള്ള വാചകങ്ങൾ ഉപയോഗിക്കാതെയിരുന്നാൽ കൊള്ളാമെന്നു് ഒരു അപേക്ഷയുണ്ടു്. ഇതു നമ്മുടെയിടയിൽ ഒരു ഹാസ്യമായിത്തീൎന്നു എന്നു മാത്രവുമല്ല, ഇതര വകുപ്പുകാൎക്കു കൂടി വെറുപ്പുതോന്നിക്കത്തക്കതായി വളൎത്തി കൂട്ടീട്ടു യാതൊരു പ്രയോജനവുമില്ലല്ലോ.

ഇനി സംഗതിയിലേക്കു പ്രവേശിക്കും. മേൽ പറഞ്ഞ രണ്ടു പത്രങ്ങളും ഞാൻ എന്റെ ബുദ്ധിക്കൊത്തവണ്ണം

വായിച്ചു നോക്കി. ഇരു കൂട്ടരും ഒരു ഭരണക്രമം ആവശ്യമാണെന്നു് സമ്മതിക്കുന്നുണ്ടു്. എന്നാൽ അവരുടെ അഭിപ്രായം ഒന്നിനോടൊന്നു യോജിക്കാതെ തീരെ അകന്നാണു് നിൽക്കുന്നതു്. ഒരു കൂട്ടർ ജനാധിപത്യത്തെ ആസ്പദമാക്കിയും ഒരു കൂട്ടർ എപ്പിസ്കോപ്പാധിപത്യത്തെ ആസ്പദമാക്കിയും വാദിക്കുന്നുണ്ടു്. ഇതു രണ്ടും ഒരിക്കലും യോജിച്ചു പോകുവാനുള്ള മാർഗ്ഗവും ഈ അഭിപ്രായത്തിൽ നിന്നു ഞാൻ കാണുന്നില്ല. "ഞാൻ പിടിച്ച മുയലിനു് മൂന്നു ചെവി" എന്നു പറഞ്ഞതുപോലെയാണു് ഇപ്പോൾ രണ്ടു കൂട്ടരും നിൽക്കുന്നതു്. ഈ സ്ഥിതി ആപൽക്കരമാണു്. തൊട്ടതു് തൊട്ടതു് ഓരോ വ്യവഹാരംകൊണ്ടു് തീർക്കയാണെങ്കിൽ ലോകാവസാനംവരെ വ്യവഹാരവും, മത്സരം ഈ പാവപ്പെട്ട സഭയ്ക്കു് നാശവും തന്നെ. അതു കൂടാതെയിരിക്കേണ്ടുന്നതിനു ഇരുകൂട്ടരും തങ്ങൾ പിടിച്ചിരിക്കുന്ന ഓരോ കൊമ്പിന്റെ അററത്തു നിന്നു ഒന്നു കീഴ്പോട്ടു് ഇറങ്ങാതെ നിവൃത്തിയുമില്ലാ. "സുറിയാനിസഭ"മാസികയിൽ പട്ടക്കാർക്കു് തീരെ അധികാരമില്ലാതെയും, "കാതോലിക് സഭ"മാസികയിൽ അത്മേനികൾക്കു തീരെ സ്വാതന്ത്ര്യമില്ലാതെയുമാണു് ഇപ്പോൾ ആക്കിത്തീർത്തിരിക്കുന്നതു്. ഈ കാലസ്ഥിതികൊണ്ടു് കിട്ടിയതായ അധികാരവും സ്വാതന്ത്ര്യവും ആരും തന്നെ വിട്ടുകൊടുക്കുന്നതല്ല. സ്വാതന്ത്ര്യാധികാരങ്ങൾ വല്ലതും സ്വല്പമായി കിട്ടീട്ടുള്ളവർ അതിലുംകൂടുതലായി കിട്ടുവാൻ ശ്രമിക്കയും മററും ചെയ്തുകൊണ്ടിരിക്കുന്നതായി നമ്മുടെ ദൃഷ്ടിയിൽ ഇപ്പോൾ ലോകത്തിൽ നടക്കുന്ന സംഭവങ്ങൾ തന്നെ നമുക്കു ദൃഷ്ടാന്തങ്ങളാണു്. തങ്ങൾ യാതൊരു സ്വാതന്ത്ര്യാധികാരവും മററാർക്കും കൊടുക്കുകയില്ലെന്നും മുഴുവനായിട്ടു് തങ്ങൾക്കുതന്നെ വേണമെന്നും ശഠിക്കുന്നവർ കാര്യനടത്തിപ്പിനായി ഒരുവിട്ടു് ഒഴിവു ചെയ്യാതെ കാര്യം ഞങ്ങൾ പിടിച്ചതുപോലെ കൊണ്ടുപോയിക്കൊള്ളാമെന്നു് ഉദ്ദേശിക്കുന്നുണ്ടെങ്കിൽ ആ യത്നം വെറും വൈഫല്യമാണു്. മെത്രാന്മാരുടെ അധികാരം അത്മേനികൾക്കു് കിട്ടണമെന്നു് പറഞ്ഞാലും, അത്മേനികൾക്കു് സഭാഭരണകാര്യത്തിൽ യാതൊരു പ്രവേശനവുമില്ലെന്നു പറഞ്ഞാലും, കാര്യങ്ങൾ ഒന്നും തന്നെ നടക്കുന്നതല്ല. എപ്പിസ്കോപ്പൽ ഭരണരീതിയുടെ കര

ട്ടമ്പില്ല നോക്കിയും 'സുറിയാനിസഭ' മാസികയുടെ പ്രവൃത്തകന്മാർ പ്രസിദ്ധം ചെയ്തതായ കരട്ടമ്പില്ല നോക്കിയും അതിൽ നിന്ന ആവശ്യമുള്ള സംഗതികൾ എടുത്ത് സത്യസഭയുടെ കാതലായ വിശ്വാസാചാരങ്ങൾക്ക് ഭംഗം കൂടാത്ത വിധം ഒരു പുതിയ രീതിയിൽ (തീരെ ജനാധിപത്യവും തീരെ എപ്പിസ്കോപ്പാധിപത്യവും അല്ലാത്തതരത്തിൽ) ഉള്ള ഭരണക്രമമാണ് നമുക്കിപ്പോൾ ആവശ്യപ്പെട്ടിരിക്കുന്നത്. "തിരുവായ്ക്ക് എതിർവായില്ല" എന്ന പ്രമാണപ്രകാരം എപ്പിസ്കോപ്പൽ ഭരണരീതി മാത്രമായൊ അല്ലെങ്കിൽ ജനാധിപത്യ ഭരണരീതിമാത്രമായൊ ഉള്ള ഒരു ഭരണമിപ്പോൾ നമ്മുടെ സമുദായത്തിൽ നടക്കുമോ എന്ന് തോന്നുന്നില്ല. നമ്മുടെ സമുദായത്തിൽ ഇപ്പോൾ ജനാധിപത്യഭരണ രീതിയാണൊ വേണ്ടതെന്നും, എപ്പിസ്കോപ്പൽ ഭരണ രീതിയാണൊ വേണ്ടതെന്നും ഉള്ള അഭിപ്രായത്തിൽ പെട്ട അനേകം പട്ടക്കാരും ജനങ്ങളും ഓരോ ഭാഗത്തും ധാരാളമുണ്ട്. അങ്ങിനെയിരിക്കെ ഈ, രണ്ടു അഭിപ്രായക്കാരേയും കഴിയുന്നതും യോജിപ്പിച്ചു കൊണ്ടുപോകേണ്ടതു സമുദായനേതാക്കളുടെ പ്രത്യേകകടമയാണ്. അല്ലാതെ ഓരൊ വാദക്കാരും 'തമ്മിൽ ഒന്നു തട്ടക്കട്ടെ" എന്നുവിചാരിച്ച് അവരെ വിട്ടു കൊടുക്കുന്നതായാൽ ആയതു ഒരു വലിയ ആപത്തിൽ ചെന്ന് അവസാനിക്കയും, അതിനാൽ വീണ്ടും ഈ പാവപ്പെട്ട സമുദായത്തിന് ഒരു വലുതായ നാശത്തെ പുനർജീവിപ്പിക്കയും ചെയ്യുന്നു എന്നുള്ള സംഗതി പ്രത്യേകം സമുദായ നേതാക്കൾ ഓൎക്കേണ്ടതാണ്.

നമ്മുടെ സഭയിലെ എല്ലാം പ്രധാനവും അപ്രധാനവുമായ വാദങ്ങളുടെ അവസാനമായ തീർപ്പ് കൊച്ചി, തിരുവിതാംകൂർ എന്നീ ചീഫ് കോടതികളിലെ ഫുൾബെഞ്ചിൽ നിന്നാണെന്നു വരുന്നത് നമ്മുടെ ഇപ്പോഴത്തെസ്ഥിതിക്ക എത്രയൊ ശോചനീയമായിട്ടുള്ളഒന്നാണ്. ഒന്നുകൊണ്ടും അപ്രധാനമല്ലാത്ത മലബാറിലെ യാക്കോബ്യരിൽ തങ്ങളുടെ സമുദായവഴക്കിനെപ്പററി ഒരു സമാധാനമുണ്ടാക്കി അവസാനിപ്പിക്കുന്നതിനു ഈ ഇരുപതാം നൂററാണ്ടിൽ ഇത്രത്തോളം യോഗ്യപുരുഷന്മാർ ഉണ്ടായിരുന്നിട്ടും അവരും, അവരുടെ മെത്രാച്ചന്മാരും, അച്ചന്മാരും, കൈക്കാരന്മാരും കോടതികളിൽ നിന്നു ഈ

ഒട്ടുള്ള നേരമില്ലെന്ന് മററുള്ളവർ നമ്മളെപ്പററി ദുഷിച്ചു
പറയുന്നതിൽ നിങ്ങൾക്ക് അശ്ശേഷം ലജ്ജയില്ലയോ? കാ
ൎയ്യങ്ങളെ സംബന്ധിച്ച് വളരെ ഗൌരവമായി എഴുതിയതു
കൊണ്ടും പ്രസംഗം ചിലരെ ശകാരിച്ചതുകൊണ്ടോ യാതൊരു
പ്രയോജനവുമില്ല. എല്ലാവരും ഈ വക കാൎയ്യങ്ങളിൽ ഉററു
ശ്രമിച്ച് മാതൃസഭയെക്കുറിച്ചുള്ള അവരുടെ ഭക്തിയേയും
വൈരാഗ്യത്തേയും കാണിക്കേണ്ടതു് ഓരോരുത്തരുടേയും പ്ര
ത്യേകകടമയാണെന്നുള്ളതു് ഓൎക്കേണ്ടതാണ്.

ഒരു ദിവസം ഞാൻ നമ്മുടെ സമുദായത്തിലെ കൊച്ചു
തിരുമേനിയുമായി സമുദായ കാൎയ്യത്തെപ്പററി ഈയ്യിടെ സം
സാരിക്കുന്നതിനിടയായി. അപ്പോൾ അദ്ദേഹം ഓരോന്നു ക
ല്പിക്കുന്ന കൂട്ടത്തിൽ താഴെ പറയുംപ്രകാരം എടുന്നാട്ടു കല്പിച്ചു
"എന്റെ, കുഞ്ഞേ നമ്മുടെ സമുദായത്തിൽ വലുതായ തക്ക
ങ്ങളും ചില കഴപ്പങ്ങളും മററും ഉണ്ടാകുമ്പോൾ ആയതി
നെപ്പററി പറഞ്ഞു സമാധാനപ്പെടുത്തുവാൻ ആരും ഇല്ല്.
നല്ലതായ ഒരു രീതിയിൽ സഭാഭരണം ഇതു വരെ വന്നിട്ടില്ല.
എല്ലാവരും താന്തോന്നിയമായ വിധത്തിൽ നടക്കുന്നു. സഭ
യിലെ കൎമ്മാദികളിലും മററും ജനങ്ങൾക്ക് വിശ്വാസമൊ, ഭ
ക്തിയോ ഇല്ല. കാലം ചെല്ലുന്തോറും ജനങ്ങളിൽനിന്നു ഭക്തികു
റഞ്ഞു വരുന്നു. മേല്പട്ടക്കാരും പട്ടക്കാരുംമററും വേണ്ടാ. ഒക്കെ
തങ്ങൾതന്നെ മതി എന്നു പറയുന്നതായ ഒരു കാലം അടുത്തു
ണ്ടാകും. അപ്പോൾ സഭയ്ക്കു വലുതായ നാശംതന്നെ. ഇ
തൊക്കെ കാണ്മാനും, കേൾപ്പാനും, അനുഭവിപ്പാനും സംഗ
തി വരുന്നതിനേക്കാൾ മുമ്പ് ഇഹലോകത്തിൽ നിന്നും പി
രിഞ്ഞുപോയാൽമതി. വല്യവിധേനയും വലിയ തിരുമേനിയു
ടെ കാലം ഉന്തും തള്ളുമായി അവസാനിക്കും. അദ്ദേഹ
ത്തിന്റെ കാലം കഴിഞ്ഞാൽ പിന്നെയും ഒരു വ്യവഹാരം
തന്നെ. ഇതൊക്കെ ഓൎക്കുമ്പോൾ മനസ്സിനു ഒരു സമാധാന
വുമില്ല," എന്നും മററും ഓരോന്നു വ്യസനത്തോടുകൂടി അ
ദ്ദേഹം കല്പിക്കയുണ്ടായി. ഇങ്ങനെ അദ്ദേഹം കല്പിച്ചതിൽ
ഏതോ ഒരു രഹസ്യമുണ്ടെന്ന് എനിക്കപ്പോൾ തോന്നാതി
രുന്നില്ല. സംഗതികൾ നോക്കുന്നതായാൽ ഇപ്പോഴുള്ള ഈ
അഭിപ്രായ വ്യത്യാസം ബലത്തിലും വാശിയിലും മുറുകുന്നപ

ക്ഷം പട്ടക്കാരും ജനങ്ങളും തമ്മിൽ ഒരു ചെറിയസമരം നടക്കയില്ലെന്നാണോ നിങ്ങൾ വിചാരിച്ചിരിക്കുന്നതു്? ആയതുകൊണ്ടു മേൽപ്രകാരമുള്ളതായ ഒരു സമരം സംഭവിക്കാതിരിക്കേണ്ടതിന് സമുദായ സ്നേഹികളായ ആളുകൾ ഉടനെ ശ്രമിച്ചു ഒരു സമാധാനമുണ്ടാക്കി നല്ലതായ ഒരു രീതിയിൽ നമ്മുടെ സഭാഭരണം ക്രമീകരിപ്പാൻ ഉത്സാഹിക്കേണ്ടതായ സമയം അതിക്രമിച്ചിരിക്കുന്നു! അതിക്രമിച്ചിരിക്കുന്നു!! അതിക്രമിച്ചിരിക്കുന്നു!!!

ഒരു കാലത്തു് നമ്മുടെ സഭയിൽ നിന്നു് ഒരു വലിയകൂട്ടം റോമ്മാസഭയിലേക്കു് പിരിഞ്ഞുപോകയുണ്ടായിട്ടുണ്ടല്ലോ. ഒരു കാലത്തു് ഒരു കൂട്ടം ജനം പ്രോട്ടസ്റ്റന്റു് സഭയിലേക്കു പിരിഞ്ഞുപോയി, വേറൊരുകാലത്തു് വലുതായ ഒരു കൂട്ടം നവീകരണക്കാരായി പിരിഞ്ഞുപോയി. ഈ കാലത്തു ബാവാകക്ഷികൾ എന്നു പേരും ധരിച്ച ഒരു കൂട്ടം ഇതാ! ഓരോ സ്ഥലങ്ങളിൽ പിരിഞ്ഞുപോകുന്നു (പോയിട്ടില്ലെന്നോ, പോകയില്ലെന്നോ ആരും വിചാരിക്കേണ്ട, അതിന്റെ അനുഭവം കുന്നംകുളങ്ങരെ ഇപ്പോൾ ഞാൻ കാണുന്നുണ്ടു്) ക്രമേണ ഒരു കൂട്ടം അങ്ങിനേയും പിരിയും. ഇനിയും ഒരു കൂട്ടം (ക്നാനായ സമുദായം) ഒന്നടങ്കം റോമ്മായിലേക്കു തിരിയുവാൻ സന്നദ്ധരായി നില്ക്കുന്നു. എത്രതന്നെ ഉപദേശിച്ചാലും, പ്രസംഗിച്ചാലും, ലഘുലേഖകൾ പ്രസിദ്ധപ്പെടുത്തിയാലും ഇതുകൊണ്ടു ഒരു ഫലവും ഉണ്ടാകയില്ല. കാരണം ഈ സത്യസഭയുടെ കെട്ട് "കുത്തഴിഞ്ഞ പുസ്തകം പോലെ ആയിരിക്കുന്നു. അതിന്റെ ഓരോ ഷീറ്റുകളും കാററിനാൽ ചിന്നിച്ചിതറിപ്പോകുന്നു. മതവൈരാഗികളും ഭക്തന്മാരുമായ കൂട്ടരേ! നമ്മുടെ പൂർവ്വന്മാർ രക്തം ചിന്തിയും വിലകൊടുത്തു വാങ്ങിച്ചിട്ടുള്ള വിലയേറിയതും മഹിമയുള്ളതുമായ ഈ വിശിഷ്ട പുസ്തകത്തിന്റെ ശേഷമുള്ള കടലാസുകളും കൂടി അതിൽനിന്നും വീണ്ടും ഈ ശക്തിയേറിയ കാററിനാൽ ചിന്നിച്ചിതറിപ്പോകാതിരിപ്പാൻ ഭംഗിയായും, ഉറപ്പോടുകൂടിയും, ഇതിനെ നിങ്ങൾ തന്നെ ബയന്റുചെയ്തു ഭക്തിയോടുകൂടി ഇതിൽ പെരുമാറുന്നതിനായി നിങ്ങളുടെ സന്താനങ്ങളെ ഏല്പിച്ചുകൊടുപ്പിൻ.

നമ്മുടെ സമുദായത്തിലെ ഇപ്പോഴത്തെ ഭരണനേതാക്കളെ നമുക്ക് ഒന്നു പരിശോധിച്ചുനോക്കാം. വലിയ തിരുമേനി നന്നാ ക്ഷീണവാനും വാർദ്ധക്യവാൻമായിത്തീർന്നിരിക്കുന്നു. ശേഷം തിരുമേനികൾ (മുമ്പ് ഞാൻ പറഞ്ഞതുപോലെ) ഉടഞ്ഞ പാത്രങ്ങളുമായിരിക്കുന്നു. ശേഷം നേതാക്കളായ നമ്മുടെ രാജൻ വക്കീൽ; മാമൻ മാസ്റ്റർ; ചാക്കോ സൂപ്രണ്ട്; സി. ജെ. കുരിയൻ മുതൽപേർ ൫൦-ൽ അധികം പ്രായത്തിലും കിടന്നുപോയി. സമുദായ നന്മയെ ഉദ്ദേശിച്ചു പ്രയത്നിച്ചിട്ടുള്ള യോഗ്യന്മാരായ കുരുവിള എഞ്ചിനീയരും, പോത്തച്ചൻ, കുര്യൻ മാസ്റ്റർ ആദിയായവരും ചരമഗതിയെ പ്രാപിച്ചും കഴിഞ്ഞിരിക്കുന്നു. ഇനി സമുദായ നേതാക്കളായി ഇറങ്ങുവാനുള്ളത് പുതിയ പരിഷ്കാരത്തിൽ പ്രവേശിച്ചിരിക്കുന്നവരായ വിദ്യാർത്ഥികളാണ്. നമ്മുടെ സമുദായം ഈ തരത്തിൽ കുഴഞ്ഞു മറിഞ്ഞു കിടക്കുന്നതായാൽ ഇവരും ആ കാലത്തുള്ള മേല്പട്ടക്കാരും, പട്ടക്കാരും തമ്മിൽ നടക്കുന്നതായ ഓരോ സംഭവങ്ങൾ കാണ്മാൻ യോഗമുള്ളതായ കണ്ണുകൾ ഏതോ അവകൾക്കു ഹാ! കഷ്ടം!

നമ്മുടെ സമുദായത്തിന്റെ ഭാവിശ്രേയസ്സിനെ ഉദ്ദേശിച്ച് തന്റെ ആയുഷ്കാലം മുഴുവനും ബലി കഴിപ്പാൻ സന്നദ്ധനായി പുറപ്പെട്ടിരിക്കുന്നതും ഇപ്പോഴും അതിന്നായി ഭഗീരഥപ്രയത്നം ചെയ്തുകൊണ്ടിരിക്കുന്നതുമായ പൂജ്യനായ വലിയ തിരുമേനിയോട്, നന്നാ ശിശുവായിരിക്കുന്ന ഈ ലേഖകൻ അപേക്ഷിക്കുന്നതെന്തെന്നാൽ, "വന്ദ്യപിതാവെ! എപ്പിസ്കോപ്പൽ ഭരണരീതിയുടെ ചടങ്ങുകൾ ഏതു തരത്തിലാണെന്നു പൊതു ജനങ്ങളെ ധരിപ്പിക്കുന്നതിന് ഒരു കരട്ടു ബില്ലു പ്രസിദ്ധീകരിപ്പാൻ "കാതോലിക് സഭ" പ്രവർത്തകന്മാരോടു പ്രത്യേകം ഒരു കല്പനയുണ്ടാകണം. ഈ ബിൽ പ്രസിദ്ധീകരണശേഷം ഇതിനെ സംബന്ധിച്ചു പൊതു ജനങ്ങളുടെ ആക്ഷേപം വല്ലതുമുണ്ടെങ്കിൽ ആയതിനെ സംബന്ധിച്ച് ക്ഷമയോടുകൂടി കേൾപ്പാൻ ദയവുണ്ടാകണം. ൩ മാസകാലശേഷം തിരുമനസ്സുകൊണ്ടു എല്ലാ പള്ളിപ്രതിപുരുഷന്മാരുടേയും ഒരു മഹായോഗം വിളിച്ചുകൂട്ടുകയും ഈ യോഗത്തിന്റെ ഭൂരിപക്ഷാഭിപ്രായം ഏതുതരത്തിലുള്ള ഭരണരീതിയാണ് വേണ്ടതെന്നുള്ളതറിഞ്ഞ്, അതനുസരിച്ചു വേണ്ടതായ ഒരു ഭരണക്രമമുണ്ടാക്കി

ആയത്തുറപ്പിച്ച് കാൎയ്യം നടപ്പിൽ വരുത്തിവരേയ്ക്കുണ്ടഭാരം അവിടുത്തേക്കുണ്ടെന്നു പ്രത്യേകം ഉണൎത്തിച്ചുകൊള്ളുന്നു”.

എപ്പിസ്കോപ്പൽ ഭരണരീതിയുടെ ഒരു കരടു ബില്ലു പൂൎത്താക്കി കാണുന്നതിനായി മിസ്റ്റർ തരകൻ പല പ്രാവശ്യവും ഇതിനെ സംബന്ധിച്ചു ചൂണ്ടിക്കാണിക്കയുണ്ടായിട്ടുണ്ട്. ആയതു അശേഷം സമുദായ നേതാക്കൾ ഗൌനിച്ചിട്ടില്ല. അതിനാൽ ജനങ്ങൾക്കു പല തെററിദ്ധാരണകൾക്കും ഇടയായിട്ടുണ്ട്.

സമുദായത്തെ സംബന്ധിച്ചുള്ള ആലോചന വട്ടിപ്പണക്കേസു കഴിയട്ടെ; മറേറ വ്യവഹാരം കഴിയട്ടെ; പഠിക്കാൻ പോയവർ മടങ്ങി വരട്ടെ; ഉദ്യോഗസ്ഥന്മാർ പെൻഷ്യൻ പററട്ടെ; വക്കീലന്മാർ കോടതി പൂട്ടട്ടെ, എന്നും മററുമുള്ള ഓരോ ഒഴികഴിവുകൾ ആരും ഈ കാൎയ്യത്തിൽ ജല്പിക്കരുതേ! ഒന്നു തീൎന്നു മറെറാന്നു ആരംഭിക്കാമെന്നു വിചാരിക്കുന്നതു കടലിലെ തിരയുടെ ഓളം നിന്നിട്ടു കപ്പലിറക്കാമെന്നു വിചാരിക്കുന്നതുപോലെയാകുന്നു, സമുദായത്തിലെ ഗൌരവതരങ്ങളായ മററനേക സംഗതികളും നടത്തിപ്പാനുണ്ട്. ഇപ്പോഴുള്ള തിരുമേനികൾക്കൊക്കെ വയസ്സും ക്ഷീണവുമായി. കാലസ്ഥിതിയനുസരിച്ചു ഓടുവാനും ചാടുവാനും മററനേക കാൎയ്യാദികൾ നടത്തുവാനും ചില മെത്രാന്മാരെക്കൂടി ആവശ്യമുണ്ട്. ആ വക സ്ഥാനത്തേക്കു ഇനി ആളുകളെ കിട്ടണമെന്നിരുന്നാൽ ഈ ഓളംമാറി നമ്മുടെ സമുദായം ഒരു യഥാസ്ഥാനത്തിൽ എത്തിയല്ലാതെ ഈ ചുവന്ന കുപ്പായത്തിൽ ഇറങ്ങുവാൻ ആരും ഉണ്ടാകുമോ? എന്നു തോന്നുന്നില്ല. മെത്രാസ്ഥാനം അവസ്ഥയ്ക്കുള്ള ഒന്നാണെന്നു വിചാരിച്ചു, ഈ ഇരുപതാം നൂററാണ്ടിൽ ആരുംതന്നെ കച്ചകെട്ടി ഈ ഓളത്തിലിറങ്ങുവാനുണ്ടാകുന്നതല്ല. ഇതര സഭകളിലെ ഭരണക്രമംകണ്ടു സന്തോഷിക്കാത്തവൻ ആരാണുള്ളതു? അങ്ങിനെയുള്ള ഏതെങ്കിലുമൊരു ഭരണക്രമമെങ്കിലും നമുക്കില്ലാതെ എന്നും വ്യവഹാരത്തിനായിവിട്ടു കൊടുക്കപ്പെട്ടിരിക്കുന്ന “അസഹ്യതകുഴികയില്ല” എന്നുകരുതി ഇതരസഭകളിലേക്കു പട്ടക്കാരും ജനങ്ങളും പിരിയുന്നതിൽ വച്ചു ആരോടാണ് നാം പരിഭവിക്കുന്നതു? ആരോടും പരിഭവിച്ചിട്ടോ, ആരെയും

കററം വിധിച്ചിട്ടോ യാതൊരു പ്രയോജനവുമില്ല അവനവൻെറ കാൎയ്യം അവനവൻ നോക്കാഞ്ഞിട്ടു വന്നു കൂടിയിരിക്കുന്ന ഭവിഷ്യത്തുകളാണ് ഇതുകൾ എന്നുവിചാരിച്ചു ഓരോരുത്തരും സമാധാനിക്കുക.

ആയതുകൊണ്ട് മഹാജനങ്ങളെ! സമുദായനേതാക്കളെ! നമ്മുടെസമുദായകാൎയ്യങ്ങളെ സംബന്ധിച്ചുള്ള കാൎയ്യാലോചനകളിലേക്ക് ഏകമനസ്സോടുകൂടി പ്രവേശിച്ച് വേണ്ടതക്കതായ സംഗതികൾ ആലോചിച്ചുറച്ച് വേണ്ടതു പ്രവൎത്തിക്കുന്നതിനായി നിങ്ങളുടെ സത്യസ്നേഹത്തോടു ഞാൻ അപേക്ഷിക്കയും നിങ്ങൾ പ്രവൃത്തിക്കുമെന്ന് പൂൎണ്ണമായി വിശ്വസിച്ചും കാംക്ഷിച്ചും സംഗതികൾ ശുഭമായി വരുന്നതിനായി പ്രാൎത്ഥിച്ചും തൽക്കാലം എൻെറ ഈ ചെറിയ അഭിപ്രായത്തെ വിരമിച്ചുകൊള്ളുന്നു.

സി. വി. ജോബ്, ഏരുമപ്പെട്ടി.

---:0:---

# സഭാചരിത്രം.

ദിവ്യശ്രീ. റി. വി. ജോൺ ശെമ്മാശ്ശൻ എം. ഏ. എൽ. റി.

---:0:---

## മക്കെദോനിയാ.

യൂറോപ്പിൽ ക്രിസ്തീയമതം പ്രചരിപ്പിച്ച വൃത്താന്തമാണ് ഇനിയും പ്രസ്താവിപ്പാൻ പോകുന്നത്. മക്കെദോനിയായിലേക്ക് ചെല്ലണമെന്ന് ത്രോവാസിൽ വച്ച് വി. പൌലോസിനുണ്ടായ ദൎശനമനുസരിച്ച് ഏഷ്യായിൽ നിന്നും പൌലോസ് യൂറോപ്പിലേക്കു കടക്കയും അങ്ങിനെ മക്കെദോനിയാ അഖായ മുതലായ പ്രദേശങ്ങളിൽ സുവിശേഷം പ്രചരിച്ചു തുടങ്ങുകയും ചെയ്തു. യൂറോപ്പിലെ ആദിമ ക്രിസ്തീയ സഭകളെ സംബന്ധിച്ചു നടപ്പുകളുടെ പുസ്തകവും പൌലോസിൻെറ ലേഖനങ്ങളും വേറെ ചില എഴുത്തുകളുമെ നമുക്കു ആധാരമായിട്ടുള്ളു. യഹൂദപ്രമാണികൾ ഏഷ്യായിൽ ചെയ്തതുപോ

ലെ യൂറോപ്പിലും സുവിശേഷ പ്രചാരത്തിന് ബദ്ധവൈരിക
ളായിരുന്നു. ഫിലിപ്പിയാ, കൊറിന്തിയാ, തെസ്സലോനിക്കാ
ഈ സ്ഥലങ്ങളിൽ യഹൂദന്മാർ വി. പൌലോസിന് വിരോധ
മായി കൂട്ടുകെട്ടുണ്ടാക്കിയെങ്കിലും റോമ്മാ പൌരൻ എന്നുള്ള
മാഹാത്മ്യവും മററും ഉപയോഗിച്ച് എതൃ ശക്തികളെ ജെ
യിക്കുന്നതായി കാണുന്നു. മക്കെദോനിയായിലും ഗ്രീസിലുമുള്ള
സഭകൾ അത്രശക്തിയുള്ളവയായിരുന്നില്ല എങ്കിലും കൊ
റിന്ത്യാസഭ ആ പട്ടണത്തിന്റെ മഹിമയ്ക്കനുസരണമായി വള
രെ ഔന്നത്യത്തെ പ്രാപിച്ചിരുന്നു. മക്കെദോനിയായിക്കു വ
ടക്കുള്ള ദൽമിത്തിയാ എന്ന സ്ഥലത്തു ക്രിസ്ത്വാബ്ദം രണ്ടും മൂന്നും
നൂററാണ്ടുകളിലെ ചില ശിലാലിഖിതങ്ങൾ ക്രിസ്തുമതപ്രചാ
രത്തെ തെളിയിക്കുന്നു.

ഫിലിപ്പിയായിൽ ലുദിയായുടെ കുഡുംബം, കാരാഗ്രഹ പ്ര
മാണിയുടെ കുഡുംബം ആദിയായി പ്രസ്താവയോഗ്യമായ ചില
ക്രിസ്തീയ കുഡുംബങ്ങളുണ്ടായിരുന്നു. രണ്ടാം നൂററാണ്ടിന്റെ
ആരംഭത്തിൽ രക്തസാക്ഷിമരണം പ്രാപിച്ച പോലിക്കാർപ്പാ
സ് ഫിലിപ്പിയായിലെ സഭയ്ക്കെഴുതിയ ലേഖനത്തിൽ നിന്നു
പ്രസ്തുതസഭയെ സംബന്ധിച്ച് ചുരുക്കം ചിലവിവരങ്ങൾ ല
ഭിക്കുന്നുണ്ട്. ആധുനികകാലത്തു ഈ പട്ടണം ശൂന്യാവസ്ഥ
യിൽ സ്ഥിതിചെയ്യുന്നു.

സാലോണിക്കാ എന്ന് ഇപ്പോൾ വിളിച്ചുവരുന്നതെ
സലോനിക്കായിൽ വി. പൌലോസിന്റെ പ്രസംഗം നിമിത്തം
ചുരുക്കം യഹൂദന്മാരും അനേകം പുറജാതിക്കാരും ക്രിസ്ത്യാ
നികളായിതീർന്നു. ഇവരുടെ പിൽക്കാല ചരിത്രത്തെ സംബ
ന്ധിച്ച യാതൊരറിവുമില്ല.

പൌരാണിക കാലത്തെ സർവ്വകലാശാലാസ്ഥാനമായ
ആഥേന പട്ടണത്തിൽ യവനതത്വജ്ഞാനിയായ സോക്രട്ടീസു
തന്റെ വാദപ്രതിവാദങ്ങൾ നടത്തിയ സ്ഥലത്ത് വി. പൌ
ലോസ് ദിവസവും വിഗ്രഹാരാധനക്കെതിരായി വിവാദിക്കു
യും സ്തോയിക്കരും എപ്പിക്കൂറിയരുമായ ചില തത്വജ്ഞാനി
കളെ ഉയിർത്തെഴുന്നേററവനായ യേശുവിങ്കലേക്ക് വഴി നട
ത്തുകയും ചെയ്തു. സ്തോയിക്കർ ആത്മീയദൈവത്തിലും, സന്മാ
ർഗ്ഗ നിയമത്തിലും മരണാനന്തര ജീവിതത്തിലും വിശ്വാസ

മുള്ളവരായിരുന്നു. എപ്പിക്കൂറിയർ മരണാനന്തര ജീവിതത്തിൽ വിശ്വസിച്ചിരുന്നില്ല. വി. പൌലോസ് ഇക്കൂട്ടരോടുള്ള പ്രസംഗത്തിൽ അവരുടെ സ്വന്തം കവികളായ അറാററസ്, ക്ലിയാന്തസ് ഇവരെ ചൂണ്ടിക്കാണിച്ചു ബുദ്ധിയുപദേശിച്ചു. അഥേനാ പട്ടണത്തിലെ ക്രിസ്തീയ സഭയിൽ ദിവന്നാസ്യോസ് എന്നൊരു പ്രധാനിയുണ്ടായിരുന്നു. ഈ ദിവന്നാസ്യോസായിരുന്നു അഥേനാ പട്ടണത്തിലെ ഒന്നാമത്തെ എപ്പിസ്കോപ്പാ.

അക്കായയുടെ തലസ്ഥാനമായ കൊറിന്തിയാ പട്ടണത്തിൽ വി. പൌലോസ് സ്ഥാപിച്ച ക്രിസ്തീയസഭ വളരെ ശക്തിയുള്ള ഒരു സമൂഹമായിരുന്നു. എഫേസൂസിൽ വച്ചു നമുക്കു പരിചിതരായ അക്വില്ലായും പ്രിസ്കില്ലായും ആദ്യം വസിച്ചിരുന്നതു് ഈ പട്ടണത്തിലായിരുന്നു. ഇവരെക്കൂടാതെ ഗായസ്, ക്രിസ്പൂസ് മുതലായ അനേകരും സകുടുംബം ക്രിസ്തുമതം സ്വീകരിക്കയും തൻ നിമിത്തം യഹൂദപ്രമാണികൾ ഒരു കൂട്ടുകെട്ടുണ്ടാക്കി, റോമ്മാ ഉദ്യോഗസ്ഥനായ ഗാലിയോയുടെ മുമ്പാകെ പൌലോസിനെ കുററം ചുമത്തുകയുംചെയ്തു. എങ്കിലും ഗാലിയോ പൌലോസിനെ വെറുതെ വിട്ടുകയാണുണ്ടായതു്. കൊറിന്തിയ സഭയിൽ പുറജാതികളും യവനരും ചുരുക്കം യഹൂദന്മാരും ചില റോമ്മാ പൌരന്മാരും ഉൾപ്പെട്ടിരുന്നു. മദ്ധ്യപ്രാന്തത്തിൽ അനേക ഭാഗത്തിനും പ്രസിദ്ധിസമ്പാദിച്ചിരുന്നു. കൊറിന്തിലെ പുറജാതികളെ ക്രിസ്തുമതം ഒരു ഉയർന്ന പദവിയിലേക്കു കൊണ്ടുവന്നെങ്കിലും ഭിന്നങ്ങളായ ആദർശങ്ങളോടുകൂടെ വർത്തിച്ചു വന്നിരുന്ന കൊറിന്ത്യാസഭ പൌലോസിന്റെ കക്ഷി, കിപ്പായുടെ കക്ഷി, അപ്പോല്ലോസിന്റെ കക്ഷി, ഇങ്ങനെ പലവക്കുപ്പുകളായി ഭിന്നിക്കുകയും വി. പൌലോസ് തന്റെ ലേഖനത്തിൽ ഈ ഭിന്നതകളെപ്പററി അവരെ കർശനമായി ശാസിക്കയും ചെയ്യുന്നതായി കാണുന്നു.

കൊറിന്തിനു സമീപമുള്ള കെൻക്രിയാ നഗരത്തിൽ ശുശ്രൂഷകിയായ ഫീബെ വസിച്ചിരുന്നു. വി. പൌലോസിന്റെ തിമൊത്തെയോസിനുള്ള എഴുത്തിൽ കാണുന്നപ്രകാരം ഫീബെ അക്കാലത്തു പല സ്ഥലങ്ങളിൽ പ്രചാരത്തിലിരുന്ന ശുശ്രൂഷകിമാരുടെ സംഘത്തിൽ ഉൾപ്പെട്ടവളായിരുന്നു. വി. പൌലോ

സിൻെറ കാലശേഷം കൊറിന്തുസഭയെപ്പററി നമുക്കു ലഭിക്കുന്ന അറിവു റോമ്മായിലെ വി. ക്ലീമ്മീസിൻെറ ലേഖനത്തിൽ നിന്നാണ് (ക്രിസ്താബ്ദം, ൻ൫). ക്ലീമ്മീസിൻെറ കാലത്തു കൊറിന്തു സഭ ഐകമത്യം, അതിഥിസൽക്കാരം, അനുസരണം എന്നീ ഗുണങ്ങൾക്കു് പ്രസിദ്ധപ്പെട്ട ഒരു സമൂഹമായിരുന്നു.

## ഇത്താല്യ.

പ്രാചീനകാലം മുതലെ പാശ്ചാത്യ ദേശങ്ങളുടെ നട്ടനായകവും പരിഷ്കാരകേന്ദ്രവുമായി പരിലസിച്ചിരുന്ന ഇത്താല്യ രാജ്യത്തേക്കാകുന്നു വായനക്കാരുടെ ശ്രദ്ധയെ ഇനിയും ആകർഷിക്കുന്നതു്. അതോടുകൂടെ യൂറോപ്പിൻെറ ഇതര ഭാഗങ്ങളിലും ആഫ്രിക്കായിലും ക്രിസ്തീയസഭ പ്രചരിച്ച വൃത്താന്തം ചുരുക്കത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ. ഈജിപ്തിലും കുറെനേക്കു ചേന്ന ലിബിയായുടെ പ്രദേശങ്ങളിലും നിന്നു് വി. പത്രോസിൻെറ പ്രസംഗം കേട്ട യഹൂദന്മാരായിരിക്കണം ആ പ്രദേശങ്ങളിൽ ആദ്യസുവിശേഷം അറിയിച്ചതു്. അതുതന്നെ പോലെ തത്വജ്ഞാനത്തിലും പരിഷ്കാരത്തിലും മുന്നണിയിൽ നിന്നു് അലക്സാന്ത്ര്യാ യഹൂദമതവും, യവന തത്വജ്ഞാനവും കൂടി സമ്മേളിക്കുന്ന പൊതുരംഗമായിരുന്നു. സെപ്ററുജിന്റ് വേദപുസ്തകപരിഭാഷയുടെ ആസ്ഥാനമായ ഈ പട്ടണത്തിൽ ക്രിസ്താബ്ദത്തിൻെറ ആദിമഘട്ടങ്ങളിൽ തന്നെ സുവിശേഷം പ്രചരിച്ചിരുന്നു. ആലക്സാന്ത്ര്യ സഭയുടെ സ്ഥാപകൻ വി, മക്കോസായിരുന്നെന്നു് യെവുസേബിയൂസ് എന്ന ചരിത്രകാരൻ പറയുന്നു.

ആഫ്രിക്കായിൽ നിന്നു യൂറോപ്പിലേക്കു് കടക്കുമ്പോൾ മിക്കസ്ഥലങ്ങളിലെയും സഭകളെ സംബന്ധിച്ചും വിശ്വാസയോഗ്യമായ യാതൊരു ചരിത്രരേഖയും ഇല്ലെന്നു കാണാവുന്നതാണു്. സ്പെയിനിലെ സഭ വി. പൌലോസിനാൽ സ്ഥാപിക്കപ്പെട്ടതാണെന്നാണ് വിചാരിക്കപ്പെട്ടുന്നതു്. ഒൻപതാം നൂററാണ്ടുമുതൽ സ്പെയിനിൽ പ്രചാരത്തിലിരിക്കുന്ന ഒരു ഐതിഹ്യം സെബദിപുത്രനായ വി. യാക്കോബിൻെറ രക്തസാക്ഷിമരണത്തിൻെറ ശേഷം അദ്ദേഹത്തിൻെറ ശരീരം സ്പെയിനിൽ മാലാഖമാരാൽ കൊണ്ടുപോകപ്പെട്ടുവെന്നും അവിടെ സംസ്കരിക്കപ്പെട്ടു എന്നുമാണ്. മൂന്നാം നൂററാണ്ടിൽ ജീവി

ച്ചിരുന്ന വി. കുപ്രിയാനോസിന്റെ കാലത്ത് സ്പാന്യായിൽ ശക്തിയുള്ള ഒരു ക്രിസ്തീയസഭയുണ്ടായിരുന്നു. പഴയ കാലങ്ങളിൽ ഗോൾ എന്നു വിളിക്കപ്പെട്ടുവന്ന ഫ്രാൻസിൽ സുവിശേഷം അറിയിച്ചത് ക്രിസെൻറസ് എന്നൊരുപദേഷ്ടാവുണ്ടെന്ന് പാരമ്പര്യമുണ്ട്, ബഥാന്യായിലെ മാർത്തായും മറിയയും ലാസറും ഫ്രാൻസിൽ എത്തി താമസിക്കയും ലാസർ മാർസെയിൽസിലെ എപ്പിസ്കോപ്പായായി ഭരിക്കയും ചെയ്തു എന്ന് ഒരു ഐതിഹ്യം ഫ്രാൻസിലുണ്ട്. അതുപോലെതന്നെ ബ്രിട്ടീഷ്കാരുടെ രാജ്യമായ ബ്രിട്ടനിൽ ആദ്യം സുവിശേഷം അറിയിച്ചത് അറിമത്യാക്കാരൻ യൌസേഫായിരുന്നു എന്നും ഒരു ഐതിഹ്യമുണ്ട്. ഇവയെല്ലാം ചരിത്രപ്രകാരം യാതൊരു വിലയുമില്ലാത്തവയാണെന്ന് വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ജർമ്മനിയിൽ ആദ്യം സുവിശേഷം പ്രസംഗിച്ച സംഗതിയെ സംബന്ധിച്ചും വിശ്വാസനീയമായ യാതൊരു രേഖയുമില്ല.

ഇത്താല്യായിൽ അപ്പോസ്തലകാലം മുതലേ പല ക്രിസ്തീയ സഭകളും ഉണ്ടായിരുന്നു. റോമായിക്കു പുറമേയുള്ള പട്ടണങ്ങളിലെ സഭകളെ സംബന്ധിച്ച ചരിത്രരേഖകൾ വളരെ ചുരുക്കമാണ്.

## റോമ്മാ.

“അങ്ങിനെ ഞങ്ങൾ റോമയിലെത്തി” (നടപ്പ്.൨൮-൧൪) പുറജാതി റോമ്മൻ എമ്പ്രദോരന്മാരുടെ ആസ്ഥാനവും പരിഷ്കൃതലോകത്തിന്റെ തലസ്ഥാനവുമായിരുന്ന റോമാ പട്ടണത്തിൽ ക്രിസ്തുവിനു രണ്ടു നൂററാണ്ടുകൾക്കു മുമ്പായിത്തന്നെ യഹൂദന്മാർ കുടിയേറിത്തുടങ്ങിയിരുന്നു. തിബെര്യോസ്, ക്ലോഡിയസ് മുതലായ ചക്രവർത്തിമാർ യഹൂദന്മാരെ ചിലപ്പോൾ പീഢിപ്പിക്കയുണ്ടായിട്ടുണ്ട്. എങ്കിലും യഹൂദമതവിശ്വാസം പുറജാതി റോമ്മാക്കാരുടെയിടയിൽ ക്രമേണ നുഴഞ്ഞുകയറിക്കൊണ്ടിരുന്നു. സെനിക്കാ മുതലായ സ്തോയിക്ക് തത്വജ്ഞാനികൾ, ഏകദൈവത്തെ സംബന്ധിച്ച വിശ്വാസം വിഗ്രഹാരാധനക്കാരും ചക്രവർത്തിയാരാധകന്മാരുമായ റോമാക്കാരുടെയിടയിൽ പ്രചരിപ്പിച്ചു. ഇങ്ങനെയിരിക്കുന്ന അവസരത്തിലാണ് ക്രിസ്തുമതം റോമായിൽ ശക്തിപ്പെട്ടു തുടങ്ങി

യത്. റോമായിൽ ആരാണ് ആദ്യം സുവിശേഷം അറിയിച്ചതെന്നു നിശ്ചയമില്ലെങ്കിലും, റോമായിലെ ക്രിസ്ത്യ സഭയുടെ പിൽക്കാലചരിത്രം രേഖപ്പെടുത്തുന്നതിനു ധാരാളം സാക്ഷികളുണ്ട്. വി. പൌലോസിന്റെ റോമാലേഖനം ൫൮-ാമാണ്ടാണ് എഴുതിയത്. ൯൬-ൽ ക്ലീമീസിന്റെ ലേഖനവും റോമായിൽ വെച്ചു എഴുതപ്പെട്ടു.

വി. പത്രോസ് അന്ത്യോഖ്യായിൽ സിംഹാസനം സ്ഥാപിച്ചശേഷം റോമായിലും എത്തി, അവിടെ രക്തസാക്ഷിയായി മരിച്ചു എന്നാണ് പറയപ്പെടുന്നത്. വി. പത്രോസ് ൬൭ വർഷം റോമായിൽ ഭരിച്ചു എന്നു പറയുന്ന പാരമ്പര്യം സ്വീകരിക്കുന്നതിനു യാതൊരു തെളിവുമില്ല. നേരെമറിച്ച് അതു കള്ളമാണെന്നു വിചാരിക്കുന്നതിനു ധാരാളം ന്യായങ്ങളുണ്ട്. ക്രിസ്ത്വാബ്ദം ൬൭-മാണ്ടാണ് വി. പത്രോസ് പൌലോസ് ശ്ലീഹന്മാരുടെ രക്തസാക്ഷിമരണം. ൫൮-ൽ വി. പൌലോസ് എഴുതിയ റോമാലേഖനത്തിൽ റോമാസഭയിലെ പ്രധാനികളെ പേരുപറഞ്ഞു വന്ദനം ചെയ്യുന്നുണ്ട്. ആ കൂട്ടത്തിലാകട്ടെ, റോമായിൽ മേലദ്ധ്യക്ഷസ്ഥാനാധികാരിയുണ്ടെന്നു സൂചിപ്പിക്കപോലും ചെയ്യുന്നതിനാലാകട്ടെ വി. പത്രോസിനെ പറഞ്ഞുകാണുന്നില്ല.

വി. പൌലോസിനെ ൬൩-ൽ ബന്ധനത്തിൽനിന്നു വിട്ടശേഷമായിരിക്കണം വി. പത്രോസ് റോമായിൽ എത്തിയതെന്നും എവുസേബിയൂസ് പറയുന്ന ദീർഘകാലഭരണം വിശ്വസനീയമല്ലെന്നുമാണ് ഏതദ്വിഷയത്തിൽ ചരിത്രകാരന്മാരുടെ മതം.

ക്രിസ്തുവർഷം ൬൪-ൽ റോമാനഗരത്തിൽ വലിയ ഒരു അഗ്നിബാധയുണ്ടായി. തൽഫലമായി നീറോയുടെ കല്പനപ്രകാരം അനേകം ക്രിസ്ത്യാനികൾ കൊല്ലപ്പെട്ടു. നീറോയുടെ ഈ പീഡയെപ്പററി ററാസിററസ് എന്ന ചരിത്രകാരൻ വളരെ വിശദമായി വിവരിക്കുന്നുണ്ട്. ഈ പീഡയിലാണ് വി. പത്രോസും പൌലോസും കൊല്ലപ്പെട്ടതെന്ന് വി. ക്ലീമീസു പറയുന്നു. വി. പൌലോസിനെ ശിരച്ഛേദനം ചെയ്കയും വി. പത്രോസിനെ ക്രൂശിക്കയുമാണുണ്ടായത്. നീറോയുടെശേഷം ഡോമിഷ്യൻ എമ്പ്രദോരുടെ കാലത്തും വലിയ ഒരു പീഡയുണ്ടായി അനേകം ക്രിസ്ത്യാനികൾ കൊല്ലപ്പെട്ടു. ഈ പീഡ

ത്തിൽനിന്നു റോമായിലെ എപ്പിസ്കോപ്പാന്മാരായ വി. ക്ലീമീസ രക്കയപ്പിച്ചു. ഈ ഗ്രന്ഥം ഒന്നാം നൂററാണ്ടിന്റെ അവസാനംവരെ ജീവിച്ചിരുന്ന തന്റെ സഭയെ ഭരിക്കയും ലേഖനമെഴുതുകയും ചെയ്തു. ഡൊമിഷ്യാൻ എമ്പ്രദോർ വധിക്കപ്പെട്ട ശേഷം പത്മോസ് ദ്വീപിൽ തടവിൽ പാർത്തിരുന്ന വി. യോഹന്നാൻ വിമുക്തനായി. ദ്വീപിൽ വെച്ചു താൻ കണ്ട ദർശനം എഫേസൂസിൽ വെച്ചെഴുതി. ഈ വെളിപാടു പുസ്തകത്തിൽ റോമായെപ്പററി മഹാബാബിലോൻ എന്നും ചക്രവർത്തിമാരെ 'മൃഗ'മെന്നും മറവായി വിളിച്ചിരിക്കുന്നതു. അപ്പോസ്തലന്മാരായ വി. പത്രോസിന്റെയും പൌലോസിന്റെയും കാലശേഷം റോമായിൽ ലീനസ്സ്, ക്ലീറസ്, ക്ലീമീസ് എന്നീ മേലദ്ധ്യക്ഷന്മാർ സഭയെ ഭരിച്ചു എന്നു പറയപ്പെടുന്നു. റോമായിലെ സഭ ഒന്നാം നൂററാണ്ടുമുതലേ വളരെ ശക്തി പ്രാപിച്ചിരുന്നുവെന്നു കാററക്കോമ്പെസ്സ് എന്നുപറയുന്ന ശവന്യാസായന സ്ഥലങ്ങളും മററുതെളിവുകളും കൊണ്ടു ഊഹിക്കാവുന്നതാണ്. പാശ്ചാത്യദേശങ്ങളിൽ പലഭാഗങ്ങളിലും സുവിശേഷം പ്രചരിച്ചതു റോമ്മായിൽ നിന്നായിരുന്നു.

ഇതോടുകൂടെ ഒന്നാം നൂററാണ്ടിലെ സഭാചരിത്രം അവസാനിച്ചു. രണ്ടാം നൂററാണ്ടിലേക്കു കടക്കുന്നതിനുമുമ്പായി സഭയും സമുദായങ്ങളും, ആചാര്യത്വം, സഭാജീവിതം, സഭാസാഹിത്യം, മതവിപരീതങ്ങൾ ഇങ്ങനെ പൊതുവായ ചില വിഷയങ്ങളെക്കുറിച്ചു പ്രതിപാദിച്ചു ഈ ഭാഗം അവസാനിപ്പിക്കുന്നതാണു.

---

## സ്ലീബാപ്പെരുന്നാൾ.

ഇതു വി. സഭയുടെ പ്രധാന പെരുന്നാളുകളിൽ ഒന്നാകുന്നു. നമ്മുടെ നാഥന്റെ മനുഷ്യാവതാരത്തിന്റെ പ്രധാന സംഭവങ്ങളാകുന്ന തന്റെ ജനനം, മരണം, ഉയിർത്തെഴുന്നേല്പു, സ്വർഗ്ഗാരോഹണം മുതലായവയുടെ ഓർമ്മ കഴിക്കപ്പെടുന്ന ദിവസങ്ങൾ വി. സഭയുടെ പ്രധാനപെരുന്നാളുകളാകുന്നു. അങ്ങിനെയുള്ള ഒരു പ്രധാന പെരുന്നാളാകുന്നു സ്ലീ

ബാപ്പെരുന്നാളും. വി. സഭ പെരുന്നാളുകളെ സ്ഥാപിച്ചിരിക്കുന്നതിന്റെ ഉദ്ദേശം ആ ദിവസങ്ങളുടെ സ്മരണ നമ്മുടെ ക്രിസ്തീയവളർച്ചയ്ക്കും ക്രിസ്തുരാജ്യത്തിന്റെ വർദ്ധനവിനും ഉപയോഗപ്പെടത്തക്കവണ്ണം നമ്മെ പ്രേരിപ്പിക്കയും അതിനു ആവശ്യമുള്ള അനുഗ്രഹങ്ങളെ പ്രാപിക്കയും ചെയ്യുന്നതിനാകുന്നു. സ്ലീബാപ്പെരുന്നാളിന്റെ ഉദ്ദേശവും ഇതുതന്നെയാകുന്നു. അതിനാൽ ഈ പെരുന്നാളിന്റെ ഉത്ഭവവും അതിന്റെ ഉദ്ദേശങ്ങളും സംബന്ധിച്ച് നമുക്കു ചിന്തിക്കാം ൧. ഈ പെരുന്നാളിന്റെ ഉത്ഭവം ൨. അതിന്റെ ഉദ്ദേശങ്ങൾ ൩. താൽക്കാലികമായ അതിന്റെ അനുഭവം. ഇങ്ങിനെ മൂന്നു വിഷയങ്ങൾ നമുക്കു ആലോചിക്കാം.

(൧) സ്ലീബാപ്പെരുന്നാളിന്റെ ഉത്ഭവം. അക്രമികളായ പാതകന്മാരെ തൂക്കിക്കൊല്ലുന്നതിനു റോമ്മാ സാമ്രാജ്യത്തിൽ ഉപയോഗിച്ചിരുന്ന കഴുകു മരമാണ് സ്ലീബാ അല്ലെങ്കിൽ കുരിശു എന്നുള്ളത്. ഈ കഴുകുമരത്തിൽ മരിപ്പാൻ ഇടവരുന്നത് വലിയ ശാപമായി ഗണിക്കപ്പെട്ടിരുന്നു. അതിന്മേലുള്ള മരണം അക്രമപ്രവൃത്തികളുടെ വലിയശാപശിക്ഷയെ വഹിക്കയായിരുന്നു. ഇങ്ങിനെയുള്ള ഒരു മഹാപാതകനും തൻനിമിത്തം ശാപഗ്രസ്തനമായിട്ടാണ് യഹൂദന്മാരുടെ അപേക്ഷപ്രകാരം പൊന്തിയോസു പീലാത്തോസ് യേശുമിശിഹായെ കുരിശിൽ തൂക്കുന്നതിനു വിധികല്പിച്ചത്. വാസ്തവത്തിൽ താൻ ഒരു വലിയ ശാപം വഹിക്കയായിരുന്നു. അത് തന്റെ പ്രവൃത്തികളുടെ ഫലമായ ശാപമല്ല. താൻ ഒരു അതിക്രമവും ചെയ്തിട്ടില്ല. മനുഷ്യ വർഗ്ഗത്തിന്റെ അതിക്രമഫലമായ ശാപത്തെയത്രെ താൻ വഹിച്ചത്. മനുഷ്യകുലം തന്റെ സ്രഷ്ടാവിന്റെ പ്രമാണം ലംഘിച്ചപ്പോൾ ശാപത്തിൻ കീഴായിപ്പോയി. അതിനെ വഹിക്കുന്നതിന് മനുഷ്യരിൽ ആർക്കും ശക്തിയില്ലായിരുന്നു. ഈ ശാപത്തെയത്രെ മനുഷ്യകുലത്തിൽ ഒരംഗമായി അവതരിച്ച ദൈവപുത്രൻ കുരിശിന്മേൽ വഹിച്ചത് ഇപ്രകാരം കുരിശിലുള്ള മരണം മൂലം മനുഷ്യകുലത്തിന്റെ ശാപത്തെ പൊതുവായി താൻ വഹിക്കയും, തന്റെ ഉയരത്തെഴുന്നേല്പ് ആ ശാപത്തിൽ നിന്ന് അതിനെ താൻ വീണ്ടുകൊണ്ടിരിക്കുന്നു എന്നുള്ളതിന് പ്രത്യക്ഷല

ക്ഷ്യമായിത്തീരുകയും ചെയ്തു. അതിനാൽ തന്റെ മരണത്തിലും ഉയത്തെഴുന്നേല്പിലും വിശ്വസിച്ചിട്ടുള്ള ക്രിസ്ത്യാനികളുടെ കൂട്ടം കുരിശിനെ, അല്ലെങ്കിൽ സ്ലീബായെ തങ്ങളുടെ ശാപത്തെ വഹിക്കുന്നതിന് യേശുമിശിഹാ ഉപയോഗിച്ച ആയുധം എന്ന ചിന്തയിൽ വളരെ ബഹുമാനാർഹമായ ചിഹ്നമായി ഗണിച്ചു തന്റെ കഷ്ടതകളുടേയും മരണത്തിന്റേയും സ്മാരകമായി സ്ലീബായെ അവർ സ്വീകരിച്ചു. തങ്ങളുടെ കഴുത്തുകളിൽ മരം കൊണ്ടുള്ള കുരിശു് കെട്ടിയിട്ടു തുടങ്ങി. തങ്ങളുടെ നെററികളിൽ കുരിശിന്റെ അടയാളം വരച്ചുതുടങ്ങി. സകല ആപത്തുകളിൽ നിന്നും രക്ഷിക്കയും സകലവിധ അനുഗ്രഹങ്ങളും വാഴ്വുകളും പ്രദാനം ചെയ്യുന്ന ശക്തിയുടെ ഒരു ബാഹ്യചിഹ്നമായി വിചാരിച്ചു തുടങ്ങി. സർവ്വശുഭാശകളും പൂർത്തിയാകുന്നതും ദൈവശക്തിയും അനുഗ്രഹങ്ങളും പ്രതി ബിംബിക്കുന്നതുമായി കുരിശടയാളം പരിണമിച്ചു. സ്തോത്രപ്രാർത്ഥനകളിലും വന്ദനവുകളിലും സാഷ്ടാംഗ ആരാധനകളിലും കുരിശടയാളം സർവ്വപ്രധാനമായിത്തീർന്നു. ക്രിസ്തീയ സഭ സ്വാതന്ത്ര്യം പ്രാപിച്ച ശേഷം അതു് പള്ളികളിലും കൊടികളിലും വയ്ക്കപ്പെടുകയും പതിക്കപ്പെടുകയും ചെയ്തു. അതു ക്രിസ്തു മഹാരാജാവിന്റേയും തന്റെ ക്രിസ്തീയ രാജ്യത്തിന്റേയും കൊടിയടയാളമായിത്തീർന്നു അപ്രകാരം അപമാനകരമായിരുന്ന സ്ലീബാ ബഹുമാനസൂചകമായ ഒരു ആയുധമായിത്തീർന്നു.

എന്നാൽ സ്ലീബാപ്പെരുന്നാം സ്ഥാപനത്തിന്റെ താല്ക്കാലിക കാരണം വേറൊരു സംഭവത്തിൽ നിന്നാണുണ്ടായതു്. യഹൂദജാതി, നമ്മുടെ രക്ഷകൻ കുരിശിക്കപ്പെട്ട സ്ലീബായെ ആക്കും കണ്ടെത്തുവാൻ പാടില്ലാത്തപ്രകാരം ആഴമായി കുഴിച്ചിട്ടിരുന്നു. ക്രിസ്ത്യാനികളുടെ നേരെയുള്ള പീഢ രണ്ടുമൂന്നു നൂററാണ്ടുകളോളം തുടൎന്നുകൊണ്ടിരുന്നതുകൊണ്ടു് നമ്മുടെ കത്താവിന്റെ സ്ലീബാ അന്വേഷിച്ചു കണ്ടെത്തുന്നതിനു അവക്കു സൌകര്യം കിട്ടിയില്ല. ക്രൈസ്തവം ൩൦൦-ാമാണ്ടിന്റെ ആരംഭത്തോടുകൂടെ കുസ്തന്തീനോസു ചക്രവൎത്തി ക്രിസ്തുമതം കൈക്കൊണ്ടതിന്റെ ശേഷം അദ്ദേഹത്തിന്റെ മാതാവായ ഹെലെനി ചക്രവൎത്തിനിയാണു് നമ്മുടെ നാഥ

ന്റെ സ്ലീബായെ അന്വേഷിച്ചു പുറപ്പെട്ടതു്. അവൾ യെരുശലേമിൽ ചെന്നു പലവിധത്തിൽ അന്വേഷണം നടത്തിയ ശേഷം അവസാനം, വയസ്സനായ ഒരു യഹൂദനുണ്ടായ ദർശനത്താൽ കുരിശു കുഴിച്ചിടപ്പെട്ടിരുന്ന സ്ഥലം കണ്ടെത്തി. അവിടെ നിന്നു കുഴിച്ചെടുക്കയും കുരിശുമൂലം അപ്പോൾ നടന്ന അത്ഭുതത്താൽ നമ്മുടെ നാഥന്റെ സ്ലീബായെ തിരിച്ചറികയും ചെയ്തു. അങ്ങിനെ ആ സ്ലീബായെ ആഘോഷത്തോടുകൂടെ കൊണ്ടുപോയി. ചക്രവർത്തി സൈന്യസമേതം എതിരേററു് അതിന്റെ മുമ്പിൽ മുട്ടുകുത്തി വന്ദിക്കയും ചെയ്തു. ഇങ്ങിനെ സ്ലീബാ കണ്ടെത്തപ്പെട്ടതിനോടുകൂടെ നമ്മുടെ രക്ഷകന്റെ കഷ്ടതകളുടെയും മരണത്തിന്റെയും, തൻമൂലം ക്രിസ്തീയലോകത്തിനുണ്ടായിട്ടുള്ള വിജയത്തിന്റെയും അനുഗ്രഹത്തിന്റെയും മററും സ്മാരകമായി സ്ലീബാപ്പെരുന്നാളിനെ വി. സഭ സ്ഥാപിക്കുകയും ഭക്ത്യാദരങ്ങളോടുകൂടെ അതു് ആഘോഷിക്കുന്നതിനു നിഷ്കർഷിക്കയും ചെയ്തിരിക്കുന്നു.

(൨) സ്ലീബാപ്പെരുന്നാളിന്റെ ഉദ്ദേശങ്ങൾ (എ) ക്രിസ്തുമതം പുറജാതിമതത്തിന്മേൽ വിജയംകൊണ്ടതിന്റെ ഒരു സ്മാരകമാണു്. ചെറിയ കടുകുമണിപോലെ ലോകത്തിൽ സ്ഥാപിക്കപ്പെട്ട ക്രിസ്തുമതം അതിലെ വിശ്വാസികൾ അനുഭവിച്ച പീഡകളും രക്തസാക്ഷിമരണവും കൊണ്ടു് ക്രമേണ വർദ്ധിച്ചു തുടങ്ങി. ക്രിസ്തുമത പ്രചാരത്തിനു് മററു് ചില മതങ്ങൾക്കുണ്ടായതുപോലെ മഹാരാജാക്കന്മാരോ ലൌകികമായ ഏതെങ്കിലും ശക്തികളോ അതിനു സഹായിപ്പാനുണ്ടായിരുന്നില്ല. നേരേ മറിച്ചു ലോകത്തിലുള്ള എല്ലാശക്തികളും അതിനെ അശേഷം നശിപ്പിക്കത്തക്കവണ്ണം വലിയ ശത്രുതയോടുകൂടി പ്രവൃത്തിക്കയാണു് ചെയ്തതു്. പുറജാതിമതം ലൌകിക സാമ്രാജ്യങ്ങളുടെ ശക്തിയോടുകൂടി ഒരു വശത്തും ക്രിസ്തുമതം പീഡാനുഭവവും രക്തസാക്ഷിമരണവുമായ സ്ലീബായോടുകൂടെ മറുവശത്തും നിന്നു പോരാട്ടം തുടങ്ങി. ഒരു വശത്തു ലൌകികശക്തികളും മറുവശത്തു സന്മാർഗ്ഗികശക്തികളും അന്യോന്യം പ്രയോഗിച്ചുതുടങ്ങി. ഒരു വശത്തു ക്രിസ്ത്യാനികളെ എല്ലാവിധത്തിലും പീഡിപ്പിക്കയും കൊല്ലുകയും മറെറവശത്തു തൃപ്തിയോടും ധൈര്യത്തോടുംകൂടെ ക്രിസ്ത്യാനികൾ പീഡ അനുഭവിക്കയും ചെയ്തുകൊണ്ടിരുന്നു.

(തുടരും.)

## 1922-തെശ്രീൻഹ്രോയി-വൃശ്ചികം-1098.

### നവംബർ—ഡിസംബർ.

| ആഴ്ച | സു. | മ. | ഇം. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ചൊവ്വാ | 1 | 29 | 14 | |
| ബുധൻ | 2 | 30 | 15 | |
| വ്യാഴം | 3 | 1 | 16 | |
| വെള്ളി | 4 | 2 | 17 | |
| ശനി | 5 | 3 | 18 | |
| ഞായർ | 6 | 4 | 19 | ഹൂദസ ഈത്തോ (പള്ളിപ്രതിഷ്ഠ) |
| തിങ്കൾ | 7 | 5 | 20 | |
| ചൊവ്വാ | 8 | 6 | 21 | |
| ബുധൻ | 9 | 7 | 22 | |
| വ്യാഴം | 10 | 8 | 23 | |
| വെള്ളി | 11 | 9 | 24 | [സ്യോസ് |
| ശനി | 12 | 10 | 25 | സിമ്മനാരി സ്ഥാപകൻ മാർദിവന്നാ |
| ഞായർ | 13 | 11 | 26 | സ്കറിയായോടുള്ള അറിയിപ്പ് |
| തിങ്കൾ | 14 | 12 | 27 | |
| ചൊവ്വാ | 15 | 13 | 28 | |
| ബുധൻ | 16 | 14 | 29 | |
| വ്യാഴം | 17 | 15 | 30 | |
| വെള്ളി | 18 | 16 | 1 | |
| ശനി | 19 | 17 | 2 | |
| ഞായർ | 20 | 18 | 3 | ദൈവമാതാവിനോടുള്ള അറിയിപ്പ് |
| തിങ്കൾ | 21 | 19 | 4 | |
| ചൊവ്വാ | 22 | 20 | 5 | |
| ബുധൻ | 23 | 21 | 6 | |
| വ്യാഴം | 24 | 22 | 7 | |
| വെള്ളി | 25 | 23 | 8 | |
| ശനി | 26 | 24 | 9 | |
| ഞായർ | 27 | 25 | 10 | ഏലിശ്ബായുടെ അടുക്കൽ മറിയം പോയത്. |
| തിങ്കൾ | 28 | 26 | 11 | മർ യാക്കോബ് ബുർദാനാ |
| ചൊവ്വാ | 29 | 27 | 12 | മാർ യാക്കോബ് ഏപ്പിസ്കോപ്പാ. |
| ബുധൻ | 30 | 28 | 13 | മാർ അന്ത്രയോസ് ശ്ലീഹാ. |

## വിജ്ഞാപനം.

മാസിക ൨-ാംവാല്യം ൬-ാം ലക്കം പുറപ്പെട്ടിരിക്കുന്നു. പ്രതിഗ്രാഹകന്മാരായ മാന്യവരിക്കാർ എല്ലാവരും എത്രയും വേഗത്തിൽ വരിസംഖ്യ അയച്ചുതരണമെന്നപേക്ഷ.

വി. പി. പ്രമത്തി അയയ്ക്കപ്പെടുന്നവരും അതു സമയം സ്വീകരിച്ചു ഒരു ഒഴികഴിവും പറയാതെ വരിസംഖ്യ ഉടനെ അയച്ചു തരണമെന്നും പ്രത്യേക അപേക്ഷയുണ്ട്.

## വരിസംഖ്യ.

| | |
|---|---|
| ഒരു കൊല്ലത്തേക്കു മുൻകൂറ്. | രൂ ൨ |
| ആറുമാസത്തേക്കു | ,, ൧ |
| ഒററപ്രതിക്ക് | അണ ൪ |
| ബ്രിട്ടീഷ് ഇൻഡ്യാ ഒരാണ്ടേക്കു | രൂ. ൨ അണ ൪ |

'കാതോലിക്സഭ' മാനേജർ.
സുറിയാനിപ്പള്ളി, തിരുവനന്തപുരം.

## പരസ്യം.

ലേഡിവേലസ്ലഫോർഡു വക പ്രദർശനശാലയിൽ നിന്നു സ്വർണ്ണമെഡലും തിരുവനന്തപുരം, ഓച്ചിറ ആദിയായ പ്രദർശനങ്ങളിൽ നിന്നു വെള്ളിമെഡൽ, സർട്ടിഫിക്കററു മുതലായ സമ്മാനങ്ങളും ലഭിച്ചിട്ടുള്ളതും റവ: പീലിപ്പോസു പണിക്കർ അവർകളുടെ മേൽനോട്ടത്തിൽ നടത്തപ്പെടുന്നതുമായ നെയ്ത്തുശാലയിൽ നിന്നു വൃത്തിയിൽ, കോട്ടൻ ഇവ കൊണ്ടു പരിഷ്കൃതരീതിയിൽ ബലവത്തായി നെയ്യപ്പെടുന്ന ബനിയൻ സ്റ്റോക്കിംഗ്സ് മുതലായ സകലവസ്ത്രങ്ങളും മിതമായവിലക്കും കച്ചവടക്കാർ ഏജൻറന്മാർ ഇവർക്കു പ്രത്യേക നിരക്കിലും അയച്ചു കൊടുക്കുന്നതാണ്.

ഏജൻറ് മാനേജർ,
പിലിപ്പോസ് ഗീവറുഗീസ്സു പണിക്കർ,
റവ: ജീ. പി. മെമ്മോറിയൽ നെയ്ത്തുശാല.
കണ്ടറ,

---

Printed and Published by Fr. P. J. Mathews, at the Sridhara Power Press,—Trivandrum.